പുസ്തകം ൨ ലക്കം ൧

൧൦൭൭-ാം ൧൯൦൨ മകരം ൩൦-ന്

മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കരിശി

ങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

സംഗതിവിവരം.

## പത്രവരി അടച്ചവരുടെ പേരുവിവരം.

(നമ്പ്ര.)

| | | രൂപാ | ചക്രം | കാശു |
|---|---|---|---|---|
| ൧൪൦. എ. പെ. പെ ബ. മലങ്കരയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു | | ഫ | ഫ൪ | ,, |
| ൧൪ഫ. ബ. കുന്നംകുളം ആർത്താറ്റു പള്ളിയോഗം | | ഫ | ഫ൪ | ,, |
| ൧൪വ. രാ. രാ. പനയ്ക്കൽ അയിപ്പുരു മുതലാളി അവർകൾ | | ഫ | ഫ൪ | ,, |
| വ൦ന്ദ. ബ. വെൺമണി പള്ളിയോഗം | | ഫ | ഫ൪ | ,, |
| വഫ൧. രാ. രാ. മണ്ണിതെക്കെതിൽ ഗീവറുഗീസു | ,, | ഫ | ഫ൪ | ,, |
| വഫന്ദ. രാ. രാ. കൊച്ചുതുണ്ടത്തിൽ ചാക്കോ | ,, | ഫ | ഫ൪ | ,, |
| വ൪വ. ബ. കൈപ്പട്ടൂർ പള്ളിയോഗം | ,, | ഫ | ഫ൧ | ,, |
| വ൪ന്ന. രാ. രാ തേരകത്തു കൊച്ചുകുരുത്ത | ,, | ഫ | ഫ൪ | ,, |
| വ൪൪. ബ. പീടികയിൽ അച്ചൻ | ,, | ,, | ഫ൪ | ,, |
| വ൪൧. രാ. രാ. ചാത്തെത്തരിൽ | ,, | ഫ | ഫന്ന | ,, |
| വ൪ന്ദ. രാ. രാ. ആറ്റുപിറത്തു വക്കി | ,, | ഫ | ഫ൪ | ,, |
| വ൪൭. രാ. രാ. വടക്കെതിൽ ഗീവറുഗീസ | ,, | ഫ | ഫ൪ | ,, |
| വ൪൯. ബ. പുലിമുഖത്തു അച്ചൻ | ,, | ഫ | ഫ൪ | ,, |
| ന്ന൭. രാ. രാ. കൊല്ലപറമ്പിൽ കുഞ്ചൻ മാസ്റ്റർ | ,, | ഫ | ഫ൪ | ,, |
| ന്ന൯. രാ. രാ. വളവുചിറക്കൽ വക്കി | ,, | ഫ | ഫന്ന | വ്വ |
| ൪ന്ന. രാ. രാ. എറികാട്ടു അയിപ്പു | ,, | ഫ | ഫ൪ | ,, |
| ന്ദവ. രാ. രാ. കരിയൊരത്തിൽ മാത്തു | ,, | ഫ | ,, | ,, |
| വ൧വ്വ. രാ. രാ. മാരെട്ടു അപിരാ | ,, | ഫ | ഫ൪ | ,, |
| വന്ദ൭. രാ. രാ. പെരുമ്പ്രാൽ ഗീവറുഗീസ | ,, | ഫ | ന്ന | വ്വ |
| വവ്വഫ. ബ. കാട്ടൂർ പള്ളിയോഗം | ,, | ഫ | ൯ | വ്വ |
| വവ്വവ്വ. രാ. രാ. കളരിക്കൽ ഇട്ടിയൊരാ | ,, | ഫ | ,, | ,, |
| വന്ദ൦. രാ. രാ. വയലാഇടിക്കുള | ,, | ഫ | ഫ൪ | ,, |
| ന്നവഫ ബ. പുത്തങ്കാവു പള്ളിയോഗം | | ഫ | ഫ൪ | ,, |
| വന്ദ൯. രാ. രാ. താമരപ്പള്ളിൽ കൊച്ചുതൊമ്മൻ | ,, | ഫ | ഫ൪ | ,, |
| ൧ന്ന൯. ബ. കുറ്റപ്പുംപടി പൊട്ടക്കാട്ടിൽ അബ്രഹാം കത്തനാരു | ,, | ഫ | ഫ൪ | ,, |
| വ൪വ്വ. രാ. രാ. വടക്കെടത്ത മേമുറിയിൽ ഗീവറുഗീസ | ,, | ഫ | ഫ൪ | ,, |
| വ൪. ബ. വേങ്കടത്ത അലക്സന്ത്രയോസ കത്തനാരു | ,, | ഫ | ഫ൪ | ൪ |
| ൧൪. രാ. രാ. പെരുന്തെക്കേരിൽ വക്കി | ,, | ഫ | ഫ൪ | ,, |
| ഫ൯. രാ. രാ. കൊണ്ടാട്ടുപറമ്പിൽ കോര | ,, | | ഫ൦ | ,, |

മലങ്കര

# ഇടവക പത്രിക



മംഗളം

ഘോരമായതിമിരൌഘമാകെയകലത്തകററിനിജരശ്മിയാൽ
പാരിലുള്ള ജനതക്കുകാഴ്ചയരുളുന്ന സൂൎയ്യനുസമാനനായ്
ക്രൂരദുഷ്ടഹൃദയാന്ധകാരമഖിലം കളഞ്ഞുതെളിവൊടുതൻ
നേരുവെററവഴികാട്ടിടുന്ന സകലാധിനായകനമോസ്തുതെ



## പ്രത്യേകപരസ്യം

[നമ്പ്ര - ൩൦]

മലങ്കരഇടവകയുടെ മാർ ദിവന്നാസ്യോസ
മെത്രാപ്പൊലീത്തായിൽ നിന്നു.

നമ്മുടെ സുറിയാനി സത്യവിശ്വാസ സഭയിലെ നമസ്കാരപുസ്തകങ്ങൾ പരിഷ്കരിച്ചു മലയാളഭാഷയിൽ സിമ്മനാരിവക മാർ തോമ്മാസ്സു അച്ചുക്കൂട്ടത്തിൽ അച്ചടിപ്പിച്ചു സത്യവിശ്വാസികളുടെ ആവശ്യത്തിന്നായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിനാൽ ഇതിനുമുമ്പു അന്യ അച്ചുക്കൂട്ടങ്ങളിൽ അച്ചടിച്ചിട്ടുള്ള പുസ്തകങ്ങളെ റദ്ദാക്കിയിരിക്കുന്നതായി ഫവ്വാം നമ്പ്ര ൩ാം ലക്കം പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതുപോലെസിമ്മനാരിയിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന നമസ്കാരപുസ്തകങ്ങൾ മാത്രമെ വാങ്ങി ഉപകരിക്കാവു എന്നു നമ്മുടെ സത്യവിശ്വാസ സഭയിൽ ഉൾപ്പെട്ട എല്ലാവരെയും ഇതിനാൽ തിര്യപ്പെടുത്തിയിരിക്കുന്നു.

എന്നു ഫവ്വൻൻ്വ മകരം ൨ നു-
കോട്ടയത്തു സിമ്മനാരിയിൽ നിന്നും.

## „മാർ ദീവന്നാസ്യോസ സിമ്മനാരി,,

സുറിയാനി സമുദായത്തിന്റെ വകയായി ഉൽകൃഷ്ടവിദ്യാഭ്യാസത്തിനു ഒരു പാഠകശാല ഇല്ലാതിരിക്കുന്നതു, സമുദായത്തിന്റെ അഭ്യുദയത്തെക്കുറിച്ചു ഏകദേശ വിചാരമുള്ള മഹാമനസ്കന്മാർ നെടുവീൎപ്പോടുകൂടെ ഏറെനാളായി വ്യസനിച്ചുകൊണ്ടിരിക്കുന്ന കാൎയ്യമാകുന്നു. ഈപ്രാചീന സഭയുടെ വൎത്തമാനകാല തലവനും സൎവ്വദാ പരിശ്രമ ശീലനുമാകുന്ന നി- വ- ദി- ശ്രീ- മാർദീവന്നാസ്യോസ മെത്രാപ്പൊലിത്താ അ

വർകൾ ഈ കൂട്ടത്തിൽ പ്രാഥമികനാകുന്നു. ഈ മഹാൻ തന്റെ ഏറിയൊരു ബുദ്ധിമുട്ടുകളുടെ ഇടയിൽ ഒരു ഉൽകൃഷ്ട വിദ്യാഭ്യാസ സ്ഥലം പണിയിപ്പാൻ അനേക കാലമായി ചെയ്തിരുന്ന ആലോചനകൾ പ്രായെണ വായുവിൽ കോട്ടകെട്ടിയതുപോലെ ആയേക്കുമെന്നു ശങ്കിച്ചു തന്റെ ഉദ്ദേശ്യസാദ്ധ്യത്തിൽ സഹായിപ്പാൻ കഴിഞ്ഞുപൊയ ഡാറാസായ്പു അവർകളൊടു പലപ്പൊഴും ആവശ്യപ്പെട്ടിരുന്നു. ധൎമ്മിഷ്ഠനും സുറിയാനി സമുദായത്തിന്റെ പരമസ്നേഹിതനുമായിരുന്ന ഈ സായ്പു ഒട്ടും മടിക്കാതെ തന്റെ സ്വന്ത ചിലവുമ്മേൽ വലുതായ ഒരു കെട്ടിടം പണിയിക്കയും അതിൽ വിദ്യാഭ്യാസം നടത്തിക്കുവാൻ അവശ്യം വേണ്ടിയ സംഖ്യ പലിശകിട്ടത്തക്കവണ്ണം ഒരു മൂലധനം സ്ഥാപിക്കയും ചെയ്യാമെന്നു ഉറപ്പായി സമ്മതിച്ചു, കെട്ടിടം പണിക്കു ഏതാനും ദ്രവ്യം മുൻകൂറായി അടച്ചു. പണി മുഴുവനാകുന്നതിനു മുമ്പു സായ്പവർകൾ സ്വദേശത്തെക്കു ഒരു താല്ക്കാലിക യാത്ര ചെയ്യാൻ ആവശ്യപ്പെടുകയും അവിടെവച്ചു പെട്ടന്നു കഴിഞ്ഞുപോകയും ചെയ്കതിനാൽ ഉദ്ദേശ്യം ആകപ്പാടെ ഒന്നു തെററി പണി കുറെനാളത്തെക്കു മുടങ്ങി കിടക്കേണ്ടിവന്നു.

അനന്തരം മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകൾ തന്റെ ഏറിയൊരു പരിശ്രമങ്ങൾക്കിടയിൽ അനല്പം ബുദ്ധിമുട്ടും ചിലവും വഹിച്ചു ഒരു വിധത്തിൽ കെട്ടിടം പൂൎത്തിയാക്കി. ഇതിനു മുമ്പിൽ ഈ പത്രത്തിൽ കാണിച്ചിരുന്ന പ്രകാരം ഈ കെട്ടിടത്തിൽ ഇംഗ്ലീഷ വിദ്യാഭ്യാസം നടത്തിക്കുവാൻ നാലാളുകളെ ഒരു കമ്മട്ടിയായി നിയമിച്ചു കമ്മട്ടിക്കാർ ഏറിയ ശ്രമം ചെയ്തശേഷം വിദ്യാരംഭം ജനുവരി ന൨-ാം നു- ക്കു മകരം ഫൻരു- തിങ്കളാഴ്ച, നാലരമണിക്കു എന്നു നിശ്ചയിക്കയും അതിനായി സ്ഥലത്തുള്ള മാന്യന്മാർ ഒരു യോഗം കൂടുകയും ഉണ്ടായി ഈ സഭയിൽ കോട്ടയം ദിവാൻ പേഷ്കാർ മാ- രാ- രാ- രാജാരാമരായർ ബി. എ. അവർകൾ, മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ അ—ൾ റെവറന്റു തോംസൻസായ്പു അ—ൾ, മുൻസിപ്പു നാരായണൻ തമ്പി അ—ൾ. ന-ാം ക്ലാസ മജിസ്ത്രേട്ടു കുഞ്ഞികൃഷ്ണപിള്ള അ—ൾ, രജിസ്ത്രർ നാരായണപിള്ള അ—ൾ, മുൻസിപ്പകോട്ടിലെ വക്കീലന്മാർ, സ്ഥലത്തും പുറമെയുമുള്ള പല സുറിയാനി പട്ടക്കാർ, ചൎച്ചമിഷ്യൻ സിമ്മനാരിയിലെ വാദ്ധ്യാന്മാർ, മുതലായി വളരെ മഹാന്മാർ ഹാജരുണ്ടായിരുന്നു. ഈ പള്ളിക്കൂടത്തിന്റെ അഭ്യുദയത്തിൽ അതിവതല്പരനായിരിക്കുന്ന ദിവാൻപേഷ്കാർ അവർകൾ അഗ്രാസനാധിപതിയായിരുന്നു.

ആദ്യം മെത്രാപ്പൊലീത്താ അവർകൾ ഒരു ചെറിയ പ്രാൎത്ഥന കഴിച്ചശെഷം സഭകൂടിയതിന്റെ ഉദ്ദേശ്യങ്ങളെയും വിദ്യാഭ്യാസത്തിന്റെ ആവശ്യകതയേയും പ്രസ്താവിച്ചും മെത്രാപ്പോലിത്തായെയും കമ്മട്ടിക്കാരെയും അഭിനന്ദിച്ചും ഒരു മാധുൎയ്യപ്രസംഗത്താൽ അഗ്രാസനാധിപതി സംഘം ആരംഭിച്ചു. പിന്നാലെ പള്ളിക്കൂടത്തിന്റെ ചരിത്രം ഒരു ചുരുങ്ങിയ പ്രസംഗത്തിൽ മെത്രാപ്പൊലീത്താ അ—ൾ പ്രസ്താവിച്ചശേഷം, റെവറന്റു തോംസൻ സായ്പു അ—ൾ സുറിയാനിസഭയുടെ മഹാത്മ്യത്തെയും അവരെക്കുറിച്ചു ഇംഗ്ലാണ്ടിൽ ഉള്ള മതിപ്പിനേയും കാ

ണികയും ഈ വിദ്യാലയം മിഷ്യൻ സിമ്മനാരിയോടു അനുരൂപമായി ദിവ്യവേല ചെയ്യുന്ന ഒരു ഉന്നത സ്ഥലമായി ഭവിക്കുമെന്നുള്ള ആശയെ പ്രസ്താവിക്കയും, തനിക്കുവേണ്ടിയും ക്ഷണിച്ചിരുന്നിട്ടും സംഘത്തിൽ ഹാജരാകുവാൻ സൌകര്യം ഇല്ലാതെപോയ ശേഷം, മിഷ്യനറിമാർക്കുവേണ്ടിയും ഈ വിദ്യാലയത്തെയും അതിന്റെ നായകന്മാരെയും അഭിനന്ദിക്കയും ചെയ്യുന്ന ഒരു പ്രസംഗം പറകയുണ്ടായി കടശി മുൻസിപ്പ നാരായണൻ തമ്പി അ__ൾ വിദ്യാഭ്യാസത്തിന്റെ വൈശിഷ്ട്യങ്ങളെ വർണ്ണിച്ചു പ്രസംഗിച്ചു.

അനന്തരം ഈ കെട്ടിടം വിദ്യാരംഭത്തിന്നായി തുറക്കപ്പെട്ടിരിക്കുന്നു എന്നു അഗ്രാസനർ വിളിച്ചു പറഞ്ഞശേഷം അതിന്റെ ഓർമ്മയ്ക്കായി ഇതിന്റെ ചരിത്രചുരുക്കം കൊത്തി മുമ്പിൽക്കൂട്ടി തയ്യാറാക്കിയിരുന്ന ഒരു പിച്ചളതകിടു അഗ്രാസനാധിപതി അവർകളാൽ സ്ഥാപിക്കപ്പെട്ടു. അതിൽ താഴെ എഴുതിയിരിക്കുന്ന വാചകങ്ങൾ ഇംഗ്ലീഷിൽ കൊത്തപ്പെട്ടിരിക്കുന്നു.

"മാർദീവന്നാസ്യോസ സിമ്മനാരി."

"കഴിഞ്ഞുപോയ ആലപ്പുഴ മ. രാ രാ ജെംസ ഡാറാ അവർകളുടെ ആലോചന പ്രകാരവും ദ്രവ്യസഹായത്താലും ൧൮൮൮-ൽ ഈ കെട്ടിടം പണിതാരംഭിച്ചു മലയാളത്തിന്റെ മാർദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകളുടെ പരിശ്രമങ്ങളാലും ഔദാര്യങ്ങളാലും ൧൮൯൨-ൽ പണി പൂർത്തിയാക്കപ്പെട്ടു ശ്രീമൂലം തിരുനാൾ ജി സി. എസ. ഐ വലിയതമ്പുരാൻ തിരുവിതാംകൂർ മഹാരാജാവായും മ. രാ രാ എച്ച ബി. ഗ്രീഗസായ്പ അ-ൾ ബ്രിട്ടീഷറസിഡെണ്ടായും എത്രയും പരിശുദ്ധമുള്ള മൂന്നാമത്തെ പത്രോസ മാർ ഇഗ്നാത്തിയോസ അ-ൾ അന്ത്യോഖ്യാസിംഹാസനത്തിന്റെ പാത്രിയർക്കീസായും വാഴുന്നകാലത്തു ൧൮൯൩- ജനുവരി ൩൦-ാം- കോട്ടയം ദിവാൻപേഷ്ക്കാർ മ. രാ രാ ടി. രാജാരാമരായർ ബി. എ അവർകളാൽ ഈ കെട്ടിടം വിദ്യാരംഭത്തിനായി തുറക്കപ്പെട്ടു"

തകിടു സ്ഥാപിച്ചു കഴിഞ്ഞശേഷം പള്ളിക്കൂടത്തിന്റെ മേൽ നടത്തയെ ഉത്സാഹിപ്പിക്കുന്ന ഒരു പ്രസംഗം അഗ്രാസനർ പറഞ്ഞു മെത്രാപ്പോലീത്താ അവർകൾക്കു ചീയർ പറഞ്ഞശേഷം കമ്മട്ടിക്കാർക്കുവേണ്ടി സിക്രട്ടെരി വറുഗീസമാപ്പിള അ-ൾ അഗ്രാസനരെയും യോഗത്തെയും അഭിനന്ദിക്കയും പ്രത്യേകം പ്രത്യേകം ചീയർ പറകയും ചെയ്തു. കടശി മെത്രാപ്പോലീത്താ ഒരു പ്രാർത്ഥന കഴിച്ചശേഷം സംഘം പിരിഞ്ഞു

"മാർദീവന്നാസ്യോസ സിമ്മനാരിയുടെ വിദ്യാരംഭസഭ വളരെ ഭംഗിയായിരുന്നതു പോലെ അതിന്റെ നടത്തിപ്പും ശുഭകരമായിരിക്കുമെന്നു നാം വിശ്വസിക്കുന്നു. ഇതിന്റെ അഭ്യുദയത്തിനു അവശ്യം അപേക്ഷിതമായ ദ്രവ്യസഹായം ചെയ്യാമെന്നു സുറിയാനിപള്ളിക്കാരും സമുദായവും മാത്രമല്ലാ പലഹിന്ദുക്കളും വാഗ്ദത്തം ചെയ്തിട്ടുള്ളതായി അറിയുന്നതിൽ നാം സന്തോഷിക്കുന്നു. തല്ക്കാലം മട്ടിറിക്കുലേഷനു താഴെയുള്ള

ക്ലാസ്സുവരെ തുറക്കപ്പെട്ടിരിക്കുന്നു. വിദ്യാരംഭ ദിവസം ൫൦ൽ പരം കുട്ടികൾ ഹാജരുണ്ടായിരുന്നു. അടുത്തദിവസം മുതൽ വിദ്യാൎത്ഥികളുടെ സംഖ്യ വൎദ്ധിച്ചുവരുന്നു. ഈ പാഠകശാല മേൽക്കുമേൽ അഭിവൃദ്ധിയായി വരേണ്ടതിനു സമുദായത്തിൽ ഏവനും കഴിയുന്ന സഹായം ചെയ്യാൻ കടപ്പെട്ടിരിക്കുന്നു എന്നു നാം ഓരോരുത്തനെ പ്രത്യേകം പ്രത്യേകം ഓൎപ്പിക്കുന്നു. ക്നായിതൊമ്മച്ചന്റെ കപ്പലേൽ വന്നവരെന്നൊ ആഢ്യബ്രാഹ്മണരെന്നൊ ഉള്ള പ്രശംസ പറഞ്ഞുംകൊണ്ടു മടിശ്ശീലയുടെ വായ് മുറുക്കക്കെട്ടുന്ന ലുബ്ധന്മാർ സമുദായത്തിന്റെ അഭിമാനത്തെ കാംക്ഷിച്ചിട്ടെങ്കിലും ഈ കാൎയ്യത്തിൽ ഒന്നു വിട്ടുപ്രവൃത്തിക്കാതിരിക്കയില്ലെന്നു നാം വിശ്വസിക്കുന്നു.

## പരസ്യം

മലങ്കര ഇടവകപ്പത്രിക ൧൨-ാം ലക്കം വരെ കഴിഞ്ഞിട്ടും പത്രവരി അടയ്ക്കാത്തവർ രസീതും കൊണ്ടുവരുന്ന ആൾവശമൊ തപാൽ മണിഓഡർ ആയൊ പത്രവരി ഇനി എങ്കിലും താമസത്തിനിടവരുത്താതെ അയച്ചുതരുവാറാകണം.

എന്നു
മാനേജർ.

## സൂചനകൾ

സുറിയാനി സഭയിലുള്ള തെറ്റുകൾ നീക്കി ആ സഭയെ രക്ഷയുടെ വിശ്വാസത്തിൽ കൊണ്ടുവരുന്നതിന്നായി ശ്രമിച്ചുവരുന്ന അംഗപ്പിമുതലായ യോഗ്യന്മാരുടെ പരോപകാരശീലം എത്രയും ശ്ലാഘനീയംതന്നെ. സുറിയാനിസഭയ്ക്കു അവരുടെ ഈ ശ്രമത്തിന്നുവേണ്ടി അവരോടു വേണ്ടുംവണ്ണം നന്ദിയും ഉണ്ടു. എങ്കിലും ഈ സഭയിൽ അവർ ചൂണ്ടികാണിക്കുന്ന പല തെറ്റുകളും നടപടികളും അവരെ പഠിപ്പിച്ചു പട്ടവുംകൊടുത്തു അയച്ചിരിക്കുന്ന ഇംഗ്ലീഷസഭയിലും ഉള്ളതാകയാൽ അവരുടെ ഈ ശ്രമം മുമ്പെ അങ്ങോട്ടു ഉദ്യോഗിപ്പിക്കയാണ അവരുടെ ധൎമ്മമെന്നു തോന്നുന്നു. അതു സാധിക്കുന്നതല്ല എന്നു കാണുമ്പൊൾ അംഗപ്പിയുടെ സഹോദരനായ റെവറന്ത സ്റ്റെലിങ്ങ ചെയ്തതുപോലെ ചെയ്കയാണ ഉചിതമെന്നുള്ളതിനു സംശയമില്ലല്ലൊ. ഇംഗ്ലാണ്ടിൽ ന്യൂമാൽഡൻ എന്നസ്ഥലത്തെ വികാരിയായ മേൽപറഞ്ഞദേഹം, സുറിയാനി സഭയിലും മറ്റു പുരാതന സഭകളിലും ഉള്ള തെറ്റുകൾ ഇംഗ്ലീഷു സഭയിലും ഉള്ളതിനാൽ ആ സഭയിൽ നില്ക്കുന്നതിനു മനസ്സില്ലാതെ തന്റെ പട്ടസുഖം രാജിവച്ചു തന്റെ മേലപ്പട്ടക്കാരനായ റൊച്ചസ്റ്ററിലെ ബിഷോപ്പിന കഴിഞ്ഞ നവമ്പർ മാസം ൨൨-നു എഴുതിയ എഴുത്തിന്റെ ഒരുഭാഗം അംഗപ്പി മുതലായവരും അവരുടെ പിൻഗാമികളാകുവാൻ വട്ടംകൂട്ടുന്ന സുറിയാനിക്കാരും അറിയുന്നതിനായി താഴെ ചേൎക്കുന്നു.

ന്യൂമൊൽഡൻ വികാറെജിൽ നിന്നും ൧൮൯൨ നവംബർ ൨൨-നു—

എന്റെ രാജിഹർജി അങ്ങെ കൈകളിൽ സമൎപ്പിച്ചുകൊള്ളുന്നു. ലിങ്കൻ വ്യവഹാരത്തിൽ ഈയിടെ ഉണ്ടായവിധി അംഗ്ലിയാ സഭയോടുള്ള എന്റെ സംബന്ധത്തെ നിലനിൎത്തുന്നതു അസാദ്ധ്യമാക്കിയിരിക്കുന്നു എന്നു ഞാൻ ബോധിപ്പിച്ചുകൊള്ളുന്നു. ആ സഭയുടെ ഇപ്പോഴത്തെ സ്ഥിതി നാലുഭാഗത്തും അതിന്റെ പട്ടക്കാർ പാപ്പാ ഉപദേശത്തെ പഠിപ്പിക്കയും, അതിന്റെ സത്യകൎമ്മമേശകൾ ബലിപീഠങ്ങളാക്കുകയും അതിന്റെ പട്ടക്കാരെ ബലികഴിക്കുന്ന ആചാൎയ്യന്മാരാക്കുകയും അതിന്റെ ദേവാലയങ്ങളെ കുൎബാന (മീസ പാടുന്ന) സ്ഥലങ്ങളാക്കുകയും രഹസ്യകുമ്പസാരം നടപ്പാക്കുകയും, പ്രവൃത്തിക്കയും കഴിയുന്നടത്തു നിൎബ്ബന്ധിക്കയും ചെയ്യുന്നതാകുന്നു.

ചാർലസ സ്റ്റെൎലിങ്ങ" (ഒപ്പു)

റൊച്ചസ്റ്റർ ബിഷോപ്പു അവർകൾക്കു.

സുറിയാനി സഭയിൽ ഉണ്ടെന്നു അംഗപ്പി മുതൽപേർ വിചാരിച്ചിരിക്കുന്ന തെറ്റുപദേശങ്ങൾ ഇംഗ്ലീഷസഭയിൽ ഉണ്ടെന്നുകണ്ടു രാജിവച്ചു ഒഴിഞ്ഞിരിക്കുന്ന മേൽപ്പറഞ്ഞ അംഗ്ലിയാ പട്ടക്കാരനെ പിന്തുടരുന്നപക്ഷം അംഗപ്പി മുതൽപേർ വാക്കിൽ എന്നപോലെ പ്രവൃത്തിയിലും യോഗ്യന്മാരായിരിക്കും.

## അഗപ്പി

(൧൨-ാംലക്കത്തിന്റെ ശിഷ്ടം)

മലയാളമിത്രം ൮-ാംലക്കത്തിൽ "അഗപ്പി" ഇടവകപത്രികമെൽ ഏഴു അപരാധം ആരോപിക്കയും മാർ തോമ്മാ അച്ചുക്കൂട്ടം അശുദ്ധപ്പെട്ടുപോയി എന്നു സങ്കടം പറകയും ചെയ്യുന്നു.

൧-ാമത്തെ അശുദ്ധം പത്രിക ൮-ാംലക്കത്തിൽ പ്രസിദ്ധംചെയ്തിരുന്ന പുലയന്റെ ലേഖനത്തിൽ പാദ്രിസായ്പിനെ "വെള്ളവെള്ള" എന്നുപറഞ്ഞതും ഞായറാഴ്ച ആചാരത്തിനു പ്രമാണം എന്തെന്നു ചോദിച്ചതും കൊണ്ടു ശാബതലംഘനത്തെ നീതികരിച്ചു എന്നാകുന്നു. ആലേഖനം മുഴുവനു ശാബതലംഘനം ചെയ്യുന്ന സായ്പന്മാരെ ശാബതാചാരം പഠിപ്പിക്കയാകുന്നു. ഒരുനല്ലഗുരുവിന്റെ ദോഷം കണ്ടുപറകയും സ്വന്തകുറവു നീക്കുവാൻ ശ്രമിക്കയും ചെയ്യുകയൊ തന്നെത്താൻ നീതീകരിക്കാമെന്നു ഭാവമുണ്ടെങ്കിൽ സമാധാനം പറകയൊ ചെയ്യാതെ വെള്ളവള്ള എന്നു അലങ്കാര വാചകത്തെ മാത്രം ആശ്രയിക്കയും മൌനംകൊണ്ടു ശാബത ലംഘനത്തെ നീതികരിക്കയും ചെയ്തിരിക്കുന്നതിനാൽ അഗപ്പിയും മിത്രവും ഇടിമുഴക്കത്തോടുകൂടി ദൈവംകൊടുത്ത വലിയ കല്പനയെ നിന്ദിക്കയാകുന്നു. അതിനാൽ അശുദ്ധപ്പെട്ടതു മിഷ്യൻ അച്ചുക്കൂട്ടമാകുന്നു.

൨. റോമ്മാമതക്കാർ പ്രസംഗം നടത്താതിരിക്കുന്നതിനെ ചൂണ്ടികാണിച്ചതുകൊണ്ടു പ്രസംഗം വേണ്ടെന്നു വിധിച്ചു എന്നാകുന്നു ൨-ാമത്തെ അശുദ്ധം. പത്രികയിൽ ആലേഖനം എഴുതിയആൾ റോമ്മാസഭയെയും സുറിയാനി സഭയെയും നീതികരിക്കുന്നില്ലെന്നു സ്പഷ്ടവാചകത്തിൽ പറകയും (പത്രിക ൯൨-ാ പു) അഗപ്പിയുടെ യുക്തി കുയുക്തിയാണെന്നു കാണിക്കയും ചെയ്തിരിക്കയാണെന്നു ആലേഖനം വായിച്ചാൽ അറിയാം. തർക്കശാസ്ത്ര സമ്പ്രദായം അല്പമെങ്കിലും അഗപ്പി മനസ്സിലാക്കിയിരുന്നാൽ ഒരുസംഗതിയിലും അശുദ്ധപ്പെട്ടതു മിഷ്യൻ അച്ചുക്കൂട്ടമാണെന്നു സമ്മതിക്കേണ്ടിവരും.

൩. അണ്ടിയൊ മൂത്തതു മാവൊമൂത്തതു എന്ന പഴഞ്ചൊല്ലുകൊണ്ടു വേദപുസ്തകത്തെ നിന്ദിച്ചു എന്നാകുന്നു മൂന്നാമത്തെ അപരാധം. ഇതിനെക്കുറിച്ചു തനിച്ചു ഒരുലേഖനം വേറെയുള്ളതു വായിക്കുമ്പൊൾ പത്രിക വേദപുസ്തകത്തെ ബഹുമാനിക്കയും അഗപ്പിയും മിത്രവും നിന്ദിക്കയുമാണ ചെയ്യുന്നതെന്നു അറിയാം. അതിലും അശുദ്ധപ്പെട്ടതു മിഷ്യൻ പ്രെസ്സു തന്നെ.

൪. നാലാം അശുദ്ധം കന്യാസ്ത്രീയെ ദൂഷണംപറഞ്ഞു എന്നാകുന്നു. ഞങ്ങളുടെ ഉദ്ദേശമെല്ലാം കന്യാസ്ത്രീയെ ബഹുമാനിച്ചതു പോരാ എന്നാണെന്നു പത്രിക ഉറക്കം തൂക്കാതെ വായിച്ചവർ ഗ്രഹിച്ചിട്ടുണ്ടു. ഞാൻ അല്ലാതെ അന്യദൈവം നിനക്കുണ്ടാകരുതെന്നുള്ള ൧-ാമത്തെ കല്പനയ്ക്കു വിരോധമായി അംഗ്ലിയാക്കാർ അവരുടെ ഭാര്യമാരെ "വന്ദിക്ക"ണമെന്നു ആസഭ പള്ളിക്രമത്തിൽ ചട്ടംകെട്ടി നടത്തിച്ചുവരുന്ന വലിയകല്പന ലംഘനത്തെ ഞങ്ങൾ ചൂണ്ടികാണിച്ചപ്പൊൾ ഉത്തരം മുട്ടി

യിട്ടു വല്ലവരെ പഴിചാരുകയും മൌനവ്രതംകൊണ്ടു പെണ്ണിനെ വന്ദിക്കുന്നതു നീതികരിക്കയും ചെയ്യുന്നതിനാൽ അംഗ്ലിയും മിത്രവും വിഗ്രഹാരാധനയെ പുലർത്തുന്നു. അതിനാൽ ഇതിലും അശുദ്ധപ്പെട്ടതു ആരെന്നു പറയണമൊ.

൫ അടുത്തകുററം ലൂഥറിനെക്കുറിച്ചു അപവാദം പറഞ്ഞു എന്നാകുന്നു. ശരിതന്നെ. ആദ്ദേഹത്തിന്റെ പ്രവൃത്തിയിൽ കടുകോളം പറഞ്ഞുപോയി. പ്രവൃത്തിച്ചതു അല്ല പറയുന്നതാണ കുററമെങ്കിൽ ൩൦ വെള്ളിക്കാശിനു ഒററികൊടുത്ത സ്കറിയോത്തിന്റെ കാര്യം എഴുതിയിട്ടു ഏവൻഗേലിസ്തന്മാരുടെ പേരിൽ ഒരുവലിയ വീഴ്ചയായി അംഗ്ലി വിചാരിക്കുമായിരിക്കും. ലൂഥറിനെ നിർദ്ദോഷിയാക്കാമെന്നു അംഗ്ലിക്കു ഭാവമുണ്ടെങ്കിൽ പറയട്ടെ. അപ്പോൾ പ്രൊത്തസ്താന്തു സഭയിലെ പുണ്യവാളച്ചന്മാരുടെ മര്യാദകൾ നല്ല രേഖകളോടു കൂടെ ഞങ്ങൾ പറഞ്ഞുതരാം. അതുഒന്നും ചെമ്പുതെളിക്കണ്ടാ. ചിലതെല്ലാം റോമ്മാക്കാർ മലയാളത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടു ഉത്തരം പറവാൻ മിത്രത്തിനും പാദ്രിമാൎക്കും അംഗ്ലിക്കും നാവു പൊങ്ങിയിട്ടില്ലല്ലൊ. ഞങ്ങൾ തിന്മ നന്മയാക്കാഞ്ഞതു വീഴ്ചയായി വിധിച്ചതുകൊണ്ടു ഇതിലും അശുദ്ധപ്പെട്ടതു മിഷ്യൻ പ്രെസു അല്ലയൊ.

൬. അടുത്തഅശുദ്ധം വിത്സൻ ബിഷോപ്പിന്റെ മേൽ കൈക്കൂലി എന്നുകുററം ആരോപിച്ചു എന്നാകുന്നു. ഈകാര്യത്തിൽ മിത്രംതന്നെ പൂർവ്വാപരവിരുദ്ധങ്ങൾ സംസാരിക്കയും വായനക്കാരെ വഴിതെററിക്കുവാൻ ശ്രമിക്കയും ചെയ്തു എന്നു മുൻ പത്രികയിലെ നൊട്ടുകൾകൊണ്ടു അറിയാവുന്നതാകയാൽ അശുദ്ധപ്പെട്ടതു മിഷ്യൻ പ്രെസല്ലയൊ

൭. ഞങ്ങളിൽ കണ്ടുപിടിച്ച അവസാനത്തെ അശുദ്ധം നവീകരണതലവനെക്കുറിച്ചു വടി മുടി സ്ലീബാ മുതലായതു വച്ചൊഴിഞ്ഞയാൾ എന്നുപറഞ്ഞതാണത്രെ. ആമനുഷ്യൻ മെത്രാൻ അല്ലെന്നു കോടതി വിധിച്ചതും സ്ഥാനചിഹ്നങ്ങൾ വച്ചൊഴിഞ്ഞതും ഇരുട്ടത്തായിരുന്നെങ്കിൽ ഈയുക്തിക്കു ബലമായിരുന്നു. ആദ്ദേഹത്തിനു ഇല്ലാത്തഅവസ്ഥ ഉണ്ടെന്നു പറയാഞ്ഞതു ഞങ്ങളുടെ പേരിൽവീഴ്ചയായ സ്ഥിതിക്കു അംഗ്ലിയെ ആർച്ചുബിഷോപ്പു എന്നു ഞങ്ങൾ പറയാത്തതും ഒരുവീഴ്ചയായി എണ്ണിയെക്കുമെന്നു തോന്നുന്നു. ദൈവകല്പനപ്രകാരം ബഹുമാനിക്കപ്പെടേണ്ടിയ രാജനീതിയെ ഞങ്ങൾ ബഹുമാനിച്ചതിൽ കുററം ആരോപിച്ചിരിക്കുന്നതിനാൽ ഇതിലും അശുദ്ധൻ അശുദ്ധൻ എന്നുവിളിച്ചു പറയേണ്ടതു മിഷ്യൻ അച്ചുക്കൂട്ടമാകുന്നു.

ഈകാരണങ്ങളാലും മററും ചർച്ചമിഷ്യൻ അച്ചുക്കൂട്ടം അശുദ്ധപ്പെട്ടു പോയിരിക്കുന്നതിനെ കുറിച്ചു വ്യസനിക്കാത്ത സത്യക്രിസ്ത്യാനികൾ ആരുള്ളു ആരുള്ളു എന്നു പ്രതിധ്വനി അട്ടഹാസിക്കുന്നു.

ചർച്ചമിഷ്യനറിമാരുടെ ഉപദേശങ്ങൾ നരകത്തിലെക്കുള്ള ഊടുവഴിയാണെന്നും അവർ പുറമെ കുഞ്ഞാടിന്റെ വേഷംധരിച്ച ചെന്നായ്ക്കൾ ആണെന്നും സുബോധമുള്ള വായനക്കാൎക്കു മനസ്സിലാകുവാൻ തക്കവണ്ണം ഇടവകപത്രിക കാണിച്ചിട്ടുണ്ടു പത്രികയിൽ യുക്തി യുക്തമായ വാ

ങ്ങൾ രേഖാസാക്ഷികളോടു കൂടെ പുറപ്പെട്ടപ്പോൾ ഉത്തരം മുട്ടിയിട്ടു പ്രധാനമായ വാദാംശത്തെ തൊടാതെ വെള്ളവള്ളെ എന്നൊ ചറുചറെ എന്നൊ വല്ല അലങ്കാര വാചകവും വല്ല മൂലയിൽ ഉണ്ടെങ്കിൽ അതിന്മേൽ പിടിച്ചു വല്ലതും പറഞ്ഞെച്ചു സമാധാനം കഴിഞ്ഞു എന്നു നടിക്കുന്നതു മിത്രത്തിന്റെയും അതിലെ എഴുത്തുകാരുടെയും നടപടിയായി കണ്ടിരിക്കുന്നു.

വിത്സൻബിഷോപ്പു സുറിയാനി സഭമെൽ ആലോചിച്ച ആക്രമത്തെ നീതികരിക്കുവാൻ പുറപ്പെട്ട പത്രാധിപർ തന്നെയൊ ഇപ്പൊൾ മിത്രാധിപർ എന്നു സംശയിക്കുവാൻ തക്കവാറു ആദേഹം മൌനം ദീക്ഷിക്കുന്നു. കുമ്പസാരം കൂദാശയല്ലെന്നു സ്ഥാപിക്കുവാൻ ഓടിവന്ന മിത്രലേഖകൻ പൊയവഴിക്കു പുല്ലില്ലാ സുറിയാനി പള്ളികളെ തോന്നിയാസപ്പുരയാക്കുവാൻ പുറപ്പെട്ട നിലയ്ക്കൽ പള്ളിക്കാരനെ കാണ്മാനില്ല ക്രിസ്തുവിനു രണ്ടു സ്വഭാവമുണ്ടെന്നു സ്ഥാപിക്കുവാൻ വന്ന എഴുത്തുകാരൻ പാണ്ടി കടന്നിരിക്കുന്നു. ദൈവശിശ്രൂഷക്കു കൊള്ളരുതാത്ത പ്രവൃത്തിയെ ദൈവഭക്തിയാക്കുവാൻ പുറപ്പെട്ട എം. ജി. സി ആയ്യു കണ്ടില്ലാത്ത ഭാവം നടിക്കുന്നു. ഇംഗ്ലീഷ പാദ്രിമാരെ സുറിയാനി സഭയുടെ സ്നേഹിതന്മാരാക്കി കല്പിച്ച മിത്രാധിപരുടെ പേനാ പൊങ്ങുന്നില്ല തൊമ്മൻ ചാണ്ടി എന്നരണ്ടു പിഴയാളികളെ യാക്കോബ ഉ. എന്നു കൊണ്ടു പരിശുദ്ധന്മാരാക്കുവാൻ ഭാവിച്ച എഴുത്തുകാരൻ ചത്തൊ ഉണ്ടൊ എന്നറിയുന്നില്ലാ മുമ്പിലത്തെ ഉപ്രിശമാ എന്നൊരുപുതിയകൂദാശ ഉണ്ടാക്കുവാൻതുടങ്ങിയവിദ്വാൻ കാനോൻ തേടി ആലപ്പുഴെകോട്ടിലെക്കു പൊയവഴി വെമ്പനാട്ടു കായലിൽ കുടിച്ചു ചത്തു എന്നുതോന്നുന്നു. നവീകരണതലവനെ ദാവീദായി ഉയത്തിയ പ്രസംഗിക്കു വായിൽ നാക്കില്ലന്നായി. മിഷ്യനറിമാർ നവീകരണക്കാരെ സ്നേഹിക്കുന്നതിനു ചേതമെന്തെന്നു ചോദിച്ച തന്നിഷ്ടക്കാരൻ ഒളിച്ചുകളഞ്ഞു അഗപ്പി ഓടുന്നവഴി പിറകൊട്ടു ഒന്നു തിരിഞ്ഞു നോക്കുന്നു അനുഭവം ലോത്തിന്റെ ഭാര്യക്കു വന്നതു പോലെ ആയെക്കാം. കടശി സുറിയാനി പള്ളിക്രമത്തെ പിഴതിരുത്തുവാൻ ആഗ്രഹിച്ച വിത്സൻബിഷോപ്പിന്റെ മതത്തിലെ പള്ളിക്രമം എഴുതിയതുപോലെ വായിച്ചാൽ രക്ഷശൂന്യമാണെന്നു മിത്രം മനസ്സില്ലാമനസ്സോടെ സമ്മതിക്കേണ്ടിവന്നു.

മിഷ്യനറിമാരുടെ മലയാളത്തെ ൫൦ വഷത്തെ ജീവകാലത്തു ഇത്രയും വലിയ ഒരുതരക്കേടു നിസ്സാരമെന്നു വിചാരിച്ചിരുന്ന ഇടവകപത്രികമൂലം അല്പകാലത്തിനുള്ളിൽ വന്നപ്പൊൾ മാർതോമ്മാ അച്ചുകൂട്ടം അശുദ്ധപ്പെട്ടു എന്നു ഒരുവാക്കു പറഞ്ഞെച്ചു ഓടാമെന്നു അഗപ്പി വിചാരിച്ചതു എത്രഭോഷത്വം. അശുദ്ധഹേതുക്കളായി ആവിദ്വാൻ കാണിച്ചഓരൊ സംഗതികളെ പ്രത്യേകം പ്രത്യേകം എടുത്തു ഞങ്ങളുടെ അലങ്കാരവാചകങ്ങൾക്കല്ല, വാദാംശങ്ങൾക്കു സമാധാനം പറഞ്ഞിരുന്നെങ്കിൽ നന്നായിരുന്നു. ൧൭ രൂപാ ശമ്പളത്തിന്റെ ഉത്തരം ഈമാതിരി മതിയായിരിക്കും. വായനക്കാരെ പരമാത്ഥം മനസ്സിലാക്കുവാൻ ഞാൻ കഴിയുന്ന ശ്രമങ്ങൾ ചെയ്തിട്ടുണ്ടു. കെൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ.

ഞാനും എല്ലാവക്കും സലാം പറയുന്ന എങ്കിലും എൻെറ സലാം അഗ
ഷ്ലിയുടെ സലാം പോലെ പീലാത്തോസിൻെറ കൈകഴുകൽ അല്ലാ.
ആവശ്യപ്പെട്ടാൽ എൻെറ വേഷം അരങ്ങത്തു ഇനിയും കാണും
സാക്ഷാൽ സുറിയാനിക്കാരൻ

## പരിശുദ്ധാത്മാവിൻെറ പുറപ്പാടു

ശുദ്ധമുള്ള ത്രിത്വത്തിൽ ഒന്നായപരിശുദ്ധാത്മാവു പിതാവിൽനിന്ന പുറപ്പെടുന്നു എന്ന കിഴക്കെസഭമാത്രമല്ല ലോകത്തിലെ സവ്വസഭകളും അപ്പൊസ്ഥലകാലം മുതൽ വിശ്വസിച്ചുവരുമ്പോൾ ലത്തിൻകാർ ഇതിനെതിരുത്തി "പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്നു" എന്നവരുത്തി അംഗ്ലിയാക്കാർലത്തീൻകാരാൽ തിരുത്തപ്പെട്ടപ്രകാരം തെറ്റായിവിശ്വസിച്ചുവരുന്നു. അതു അബദ്ധമാണെന്നും ഈ തെറ്റുപദെശത്തെ ചേത്തുപോയതിൽ അംഗ്ലിയാസഭ പരിതപിക്കുന്നഎന്നും, തിരുത്തൽ ഇടക്കാലത്തു ഉണ്ടായിഎന്നും മറ്റും അംഗ്ലിയാസഭയിലെപലവൈദീകന്മാരുടെ ലക്ഷ്യങ്ങളാൽ ഇടവകപത്രികയിൽ കാണിച്ചപ്പൊൾ ചിലക്ക സംശയംതട്ടിയപ്രകാരം കണ്ടു മിത്രത്തിൽ (ഒ) എന്നൊരുലേഖകൻ ചില സമാധാനങ്ങൾ പറയുന്നു. അതു എന്തന്നാൽ

൧- ംരംലായിലെബിഷോപ്പു മുതൽപേരോടു ചോദിക്കണ്ടാ- വേദപുസ്തകം പരിശോധിച്ചാൽ മതി എന്നും.

൨- വേദം പരിശോധിച്ചാൽ (എ) ഒരു സ്ഥലത്തു "ക്രിസ്തുവിൻെറ ആത്മാവു" എന്നു പറഞ്ഞിട്ടുള്ളതുകൊണ്ടും (ബി) വേറൊരുസ്ഥലത്തു ക്രിസ്തു അപ്പോസ്തോലന്മാരുടെമേൽ ഊതി നിങ്ങൾ പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ എന്നു പറഞ്ഞതുകൊണ്ടും (സി) മറ്റൊരടത്തു "ഞാൻ കൊടുക്കുന്ന വെള്ളം" എന്നും (ഡി) വെറൊരടത്തു "ദൈവത്തിൻെറയും കുഞ്ഞാടിൻെറയും സിംഹാസനത്തിൽ നിന്നു പുറപ്പെടുന്ന നദി" എന്നും എഴുതിയിട്ടതുകൊണ്ടും പരിശുദ്ധാത്മാവു പുത്രനിൽനിന്നും കൂടെ പുറപ്പെടുന്നു എന്നും ആകുന്നു.

൧. ഉപദേശ സംബന്ധമായ കാൎയ്യത്തിൽ ംരംലായി ബിഷോപ്പും മറ്റും തെറ്റിപ്പൊകാം. പക്ഷെ അവരെ തെറ്റുകാരായി അംഗ്ലിയാസഭ വിചാരിക്കയും മുടക്കുകയും ചെയ്തിട്ടില്ലാ. നെരെമറിച്ചു ആബിഷോപ്പു അംഗ്ലിയാസഭയിൽ അനേകം പ്രസിദ്ധസമാജങ്ങളുടെ ആഗ്രാസനാധിപതിയായിരുന്നതിനാൽ ംരംവക തെറ്റുപദേശങ്ങൾ നിമിത്തം അംഗ്ലിയാസഭ ആദ്ദേഹത്തിനു സ്ഥാനമാനങ്ങൾ കൂട്ടികൊടുക്കുകയാണ ചെയ്തതു. ഒരുവേള ഉപദേശത്തിൽ ഇവർ തെറ്റിപ്പൊയിരുന്നാലും ചരിത്രത്തിൽ തെറ്റിപ്പൊയിഎന്നു മിത്രലേഖകൻ പറയുമൊ. ആദ്ദേഹത്തെയും മറ്റുംകൊണ്ടു പത്രികലേഖകന്മാർ സ്ഥാപിച്ചതു ക്രിസ്തുസഭയുടെ ചരിത്രമായിരുന്നു. ഇന്നത്തെ പത്രികയിൽ വേദപുസ്തകം വായിക്കേണ്ടതു എങ്ങിനെഎന്ന തലവാചകത്തിൽ ചേത്തിരിക്കുന്ന ലേഖനത്തിൽ കാണിച്ചിട്ടുള്ള യുക്തിയും കാൻറർ പുരിയിലെ ആച്ചബിഷോപ്പു മുതൽപെരുടെ സമ്മതവുംകൊണ്ടു വേദപുസ്തകം തൊന്നിയാസമായി വായിക്കാതെ ക്രിസ്തീയപാരമ്പൎയ്യം എന്ന ഉരകല്ലോടുകൂടെ വായിക്കേണ്ടതാണന്നുള്ള അംഗ്ലിയാസഭയിലെ മുത്തപ്പന്മാരുടെ സമ്മതം പക്ഷെ മിഷ്യനരിമാർ മിത്രലേഖകനെ ഗ്രഹിപ്പിച്ചിട്ടില്ലാത്തതിനാൽ ംരംവിധം ആവിദ്വാൻ അബദ്ധം പറഞ്ഞുപോയതായിരിക്കാം ംരംലായി ബിഷോപ്പു മുതൽപെരുടെ ഉപദേശംവേണ്ടാ, ചരിത്രംനോക്കിയാൽ ക്രിസ്തീയപാരമ്പൎയ്യം ംരംകാൎയ്യത്തിൽ എന്തായിരുന്നു എന്നറിയാം. ലത്തീൻസഭ ഇടക്കാലത്തു ഒരു കൃത്രിമ തിരുത്തൽ ചെയ്യുന്നതുവരെ സവ്വസഭകളും പരിശുദ്ധാത്മാവു പിതാവിൽനിന്നു മാത്രം പുറപ്പെടുന്നു എന്നു വിശ്വസിച്ചുവന്നു. ലത്തീൻകാരുടെ തിരുത്തൽ കാലംവരെ ഉണ്ടായിരുന്ന സഭാ പിതാക്കന്മാരിൽ ആരും "ഒ" എന്നലേഖകൻ കാണിച്ച വാക്യങ്ങളെ കണ്ടിട്ടില്ലായിരിക്കണം. കണ്ടിരുന്നാൽ അവയുടെ അൎത്ഥം നമ്മുടെമിത്രലേഖകൻ വ്യാഖ്യാനിക്കുന്ന വിധത്തിൽ അവർ ധരിച്ചിരുന്നില്ലായിരിക്കണം.

൨. ഇനിവാക്യങ്ങളെ കൂടെനോക്കാം "ഒ"യുടെ നോട്ടത്തിൽ എത്താത്ത ഒരു പ്രത്യക്ഷ വാക്യം ഞാനും കാണിച്ചുതരാം. യോഹന്നാൻ ൧൫. ൨൬-"പിതാവിൽനിന്നു ഞാൻ നിങ്ങൾക്കു അയക്കുന്നവനായി പിതാവിൽനിന്നു പുറപ്പെടുന്നവനായ സത്യാത്മാവായ ആശ്വാസപ്രദൻ വരുമ്പൊൾ അവൻ എന്നെക്കുറിച്ചു സാക്ഷിക്കും" ഇതു മിത്രലേഖകൻ തപ്പി കണ്ടുപിടിച്ചിരിക്കുന്നതും വ്യാഖ്യാനക്കാരാൽ പലപ്രകാരത്തിൽ

വ്യാഖ്യാനിച്ചിട്ടുള്ളതും വ്യാഖ്യാനിക്കാവുന്നതുമായ “വെള്ളം നദി”; എന്ന ഗൂഢാൎത്ഥങ്ങൾപൊലെ അല്ല. നിസ്സംശയം പരിശുദ്ധാത്മാവിനെക്കുറിച്ച പറയുന്ന വാക്യമാകുന്നു. അതിൽ പരിശുദ്ധാത്മാവിന്നു പിതാവിനൊടും പുത്രനൊടും വെറെ വെറെ സംബന്ധമുണ്ടെന്നു പ്രത്യക്ഷമാകുന്നു. ആയ്തു പിതാവിൽനിന്നു പുറപ്പെടുക, പുത്രനാൽ അയക്കപ്പെടുക ഇവയാകുന്നു. പുത്രൻ ആത്മാവിനെ അയക്കാമെങ്കിൽ ആ ആത്മാവിനെക്കുറിച്ച് “ക്രിസ്തുവിന്റെ ആത്മാവ്” എന്നൊ “ഞാൻ കൊടുക്കുന്ന വെള്ളം” എന്നൊ പറഞ്ഞിരുന്നാൽ അതു ക്രിസ്തുവിൽ നിന്നുള്ള “പുറപ്പാട” ആകുന്നെന്നുള്ളത്രം തന്നിഷ്ട വ്യാഖ്യാനത്തിൽ മാത്രമെ കാണ്കയുള്ളു.

മിത്രലേഖകന്റെ വേറൊരുലക്ഷ്യം അപ്പൊസ്തൊലന്മാരുടെമേൽ ഊതി നിങ്ങൾ ആത്മാവിനെ കൈക്കൊൾവീൻ എന്നു പറഞ്ഞ വാക്യമാണല്ലൊ_ ഇതുംമേൽപ്പറഞ്ഞ ഉരകല്ലു കൂടാതെയുള്ള വായനയുടെ ഫലമാകുന്നു. ഇവിടെ ക്രിസ്തു അപ്പോസ്തൊലന്മാൎക്കു പട്ടത്വത്തിന്റെ നൽവരവും ആത്മാവും നല്കുകയായിരുന്നു എന്നു ക്രിസ്തീയ പാരമ്പൎയ്യമെന്നു ശരിയായ വ്യാഖ്യാനത്താൽ അറിയാം. ബിഷൊപ്പ ഹോഡ്ജസ അവർകൾ ഒരിക്കൽ പട്ടംകൊടുത്ത സമയം “നിങ്ങൾ പട്ടക്കാരന്റെ പ്രവൃത്തി ചെയ്വാൻ പരിശുദ്ധാന്മാവിനെ കൈക്കൊൾവിൻ” എന്നുപറഞ്ഞു പട്ടംഏററ ആളിന്റെ തലയിൽ കൈ വയ്ക്കുന്നതും സുറിയാനി മെത്രാന്മാർ (നവീകരണ തലവൻ ഉൾപ്പെടെ) പട്ടം കൊടുക്കുമ്പോൾ ഠരം വാചകം പറഞ്ഞു ഊതുന്നതും കണ്ടിട്ടുണ്ടു_ മിത്രലേഖകന്റെ വ്യാഖ്യാനപ്രകാരം പരിശുദ്ധാന്മാവു ഹോഡ്ജസ ബിഷൊപ്പിൽ നിന്നും നവീകരണ തലവനിൽ നിന്നും കൂടെ പുറപ്പെടുന്നു എന്നു പറയേണ്ടിവരും. അതെ. വിശ്വാസപ്രമാണത്തിൽ അപ്പഴപ്പോൾ യഥെഷ്ടം തിരുത്തൽ ചെയ്യുന്നതിനു തഴമ്പിച്ച ഠരം കൂട്ടക്കു “പരിശുദ്ധാന്മാവു പിതാവിൽ നിന്നും പുത്രനിൽ നിന്നും ഹോഡ്ജസിൽ നിന്നും പുറപ്പെടുന്നു” എന്നുള്ളടത്തൊളം തിരുത്തൽ ചെയ്വാൻ പ്രയാസം ഉണ്ടായിരിക്കയില്ലായിരിക്കും.

“ഒ” എന്ന ലേഖകൻ കണ്ടുപിടിച്ച കൈകണ്ടസാക്ഷി “ദൈവത്തിന്റെയും കുഞ്ഞാടിന്റെയും സിംഹാസനത്തിൽ നിന്നു പുറപ്പെടുന്ന നദി” എന്ന വാക്യമാകുന്നുവല്ലൊ. ദൈവത്തിൽ നിന്നും കുഞ്ഞാടിൽ നിന്നും പുറപ്പെടുന്നതായി ഇവിടെ ഒന്നും കാണുന്നില്ലാ_ സിംഹാസനത്തിൽ നിന്നു പുറപ്പെടുന്നതായിട്ടാണ പറയുന്നതു. മേല്പറഞ്ഞ ഉരകല്ലുകൊണ്ടു ആ സിംഹാസനം എന്താണെന്നു മിത്രലേഖകൻ പഠിക്കട്ടെ.

അല്ലയൊ അംഗ്ലീയാസഹോദരന്മാരെ പരിശുദ്ധാന്മാവിന്റെ പുറപ്പാട പിതാവിൽ നിന്നാണെന്നും പുത്രനുള്ള സംബന്ധം പുറപ്പാടിൽ അല്ല പറഞ്ഞയക്കുന്നതിൽ മാത്രമാണെന്നും ആ പുത്രൻ തന്നെ നേരെ കല്പിച്ചിരിക്കുന്ന വാക്യം മേൽ കാണിച്ചതു നിങ്ങൾ പ്രത്യേകം ധ്യാനിക്കണമെന്നു അപേക്ഷിക്കുന്നു. അപ്പൊൾ അംഗ്ലീയാ സഭയിലെ പ്രസിദ്ധ വൈദികന്മാർ പരമാൎത്ഥ മനസ്സൊടെ സമ്മതിച്ചിട്ടുള്ളതുപൊലെ പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള അംഗ്ലീയാ ഉപദേശംവേദവാക്യത്താൽ തെളിയിക്കപ്പെടുവാൻപാടില്ലാത്ത ദുരുപദേശവും റോമ്മാമതക്കാരുടെ വഞ്ചനകളിൽ ഒന്നും ആകുന്നു എന്നും അതിനെ പാലിച്ചു പോരുന്നതിനാൽ അത്താനാസ്യൊസിന്റെ വിശ്വാസപ്രമാണപ്രകാരം അംഗ്ലീയാക്കാരുടെ ആത്മരക്ഷ വളരെ തക്കത്തിൽ ഇരിക്കുന്നു എന്നും നിങ്ങൾക്കു അറിയാം. അതിനാൽ വരുവീൻ! വരുവീൻ രക്ഷക്കു തടസ്സമില്ലാത്ത നിങ്ങളുടെ മാതാവിന്റെ മടിയിലെക്കു ഓടിവരുവീൻ എന്നു ഞാൻ വീണ്ടും നിങ്ങളെ താഴ്മയൊടെ വിളിക്കുന്നു.

സാക്ഷാൽ സുറിയാനിക്കാരൻ.

## സൂചനകൾ.

മലങ്കര ഇടവകപ്പത്രികയായ ഈ ചെറിയ പെൺകുട്ടി ഒരു വയസ്സു തികഞ്ഞു ഇന്നെദിവസം രണ്ടാം വയസ്സിൽ പ്രവെശിച്ചിരിക്കുന്നു. ഇവൾ പ്രായത്തിൽ ബാലകിയാണെങ്കിലും പ്രവൃത്തിയിൽ ഒരു വൃദ്ധസ്ത്രീയുടെ ഫലം ചെയ്യിരിക്കുന്നു. ഇവളുടെ പുറപ്പാടിന്റെ ഉദ്ദേശ്യം അരങ്ങെററ പ്രസംഗത്തിൽ പ്രസ്താവിച്ചിരുന്ന പ്രകാരം സുറിയാനിസഭയുടെ ആത്മീകവും ലൌകീകവുമായ ക്ഷെമത്തിന്നു ആസ്പദമായ കാൎയ്യങ്ങളെ വ്യവഹരിക്കയും ഈ പ്രാചീന സഭമേൽ അൎഹതയില്ലാതെ ഒ

രൊരുത്തർ ആരോപിക്കുന്ന അപവാദങ്ങൾക്കു സമാധാനം പറയുകയും ആകുന്നു. കഴിഞ്ഞ ഒരു വഷത്തിനുള്ളിൽ ആ ഉദ്ദെശ്യം ഏറക്കുറെ പത്രിക വഹിച്ചിരിക്കുന്നു എന്നു പറവാൻ പല യോഗ്യന്മാരും രേഖാമൂലം ഞങ്ങളെ ധൈൎയ്യപ്പെടുത്തിയിരിക്കുന്നു എന്നു കൃതാൎത്ഥപൂൎവ്വം പ്രസ്താവിച്ചുകൊള്ളുന്നു.

മലങ്കര സുറിയാനിസഭ വളരെ നാളായി മുള്ളുകളുടെ ഇടയിൽവളരുന്ന ഒരു പനനീർ ചെടിയുടെ സ്ഥിതിയിൽ ഇരിക്കുന്നു. ഒരു ഭാഗത്തു പോൎത്തുഗീസുകാരും റോമ്മാ വൈദികന്മാരും മറുഭാഗത്തു അംഗ്ലിയാ സഭയും അതിലെ വൈദികന്മാരും എന്നീ രണ്ടു മുള്ളുകൾ ഈ ചെടിയെ ഞെരുക്കിവരുന്നു. അവർ നാൾക്കുനാൾ വൎദ്ധിച്ചും ഈ സഭയ്ക്കു പിൻതുണയില്ലാതെയും ഇരിക്കുന്നതിനാൽ മേൽപ്പറഞ്ഞ രണ്ടു മുള്ളുകൾ ഈ ചെടിയെ ലയിപ്പിച്ചുകളയുമെന്നു റെവറന്റു റെസാല്ല അവർകൾ കുറെ മുമ്പെ ദീൎഘദൎശനം പറകയുണ്ടായി. സുറിയാനിക്കാർ മൂഢന്മാരും കാൎയ്യവിചാരമില്ലാത്തവരും മണ്ടാപ്രാണികളുമെന്നു അന്യന്മാർ മുൻവിധിയായി വിധിച്ചുംകൊണ്ടു ഈ സഭയെ ആക്ഷേപിക്കുന്നതിൽ വളരെ നാളായി തഴമ്പിച്ചിരുന്നു. എങ്കിലും സുറിയാനിക്കാർ അകമെവെളിവുള്ളവർ എന്നും സംസാരിപ്പാൻ നാവില്ലാഞ്ഞതിനാൽ ഈ വിധം തോന്നിപ്പോയതാണെന്നും ഇടവകപ്പത്രിക എന്ന നാവു ഒരു വർഷത്തെ പ്രസംഗം കൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നു. അനേക വൎഷങ്ങളായി ഞെരുക്കിയിരുന്ന മുൾചെടികളുടെ മുള്ളുകൾ മുരണ്ടു തുടങ്ങിയിരിക്കുന്നു. കുറെ കാലംകൂടെ കഴിയുമ്പോൾ ആ മുള്ളുകൾ നല്ല വാഴപ്പിണ്ടിപോലെ മിനുസപ്പെടുകയും സുറിയാനിസഭയ്ക്കു ഒരു തണലായിതീരുകയും ചെയ്യുമെന്നു വിശ്വസിക്കുന്നു.

സുറിയാനി സഭയെ ഞെരുക്കുന്ന മുള്ളുകളിൽവച്ചു റോമ്മാവൈദികന്മാരെക്കുറിച്ചു സഭയ്ക്കു പൊതുവെ വെറുപ്പും അവരുടെ ആ ക്രമങ്ങളെക്കുറിച്ചു നല്ലബോദ്ധ്യവും വന്നിട്ടുണ്ടു. കാരണം അവർ ആരംഭത്തുങ്കലെ ശത്രു എന്നു വെളിപ്പെടുത്തിയതു തന്നെ- എന്നാൽ മറുഭാഗത്തെ ഉപദ്രവം ദൃഷ്ടിയിൽ സഹായമെന്നു തോന്നിക്കുന്നതുകൊണ്ടു അതിന്റെ യഥാസ്ഥിതി ബഹുജനം മനസ്സിലാക്കിയിട്ടില്ലാത്തതിനാൽ പത്രിക ലേഖകന്മാർ ഈ ഭാഗത്തു അധികം ദൃഷ്ടിവച്ചിരിക്കുന്നതായി കാണുന്നു.

പത്രികയ്ക്കു ആരെയും ആക്ഷേപിക്കണമെന്നു ഉദ്ദേശ്യമില്ലാ. എല്ലാവരൊടും രമ്യമായിരിക്കണമെന്നെ താല്പൎയ്യമുള്ളു. പത്രിക ൧- മുതൽ ൮- വരെ ലക്കങ്ങൾ വായിച്ചാൽ ഈ അഭിപ്രായം ആൎക്കും ബോദ്ധ്യമാകുന്നതാണ്? എന്നാൽ സുറിയാനിസഭയെക്കുറിച്ചു അനാവശ്യമായ ആക്ഷേപങ്ങൾ പറവാൻ ഞങ്ങളുടെ സഹജീവിയായ മലയാളമിത്രം പുറപ്പെട്ടു. കുറെദിവസം പത്രിക ക്ഷമിച്ചുപാൎത്തു- അപ്പോൾ സുറിയാനിക്കാരെക്കുറിച്ചു മൂഢന്മാർ എന്നുള്ള മുൻവിധി മിത്രം കുറെക്കൂടെ ഉറപ്പിച്ചാകൊണ്ടു ഉഗ്രമായ ആക്ഷെപം തുടങ്ങിയതിനാൽ പത്രിക മനസ്സില്ലാതെ ഒരു കടലാസു യുദ്ധം നടത്തേണ്ടിവന്നിരിക്കുന്നു. എങ്കിലും സുറിയാനിസമുദായത്തിനും പത്രിക വായനക്കാൎക്കും ഇതിൽഒട്ടും അതൃപ്തി ജനിച്ചില്ലന്നു

മാത്രമല്ലാ പത്രികക്കു ഇതുമൂലം വരിക്കാരും വായനക്കാരും വദ്ധിച്ചുവരികയും കൂടെ ചെയ്യുന്നതിനാൽ സുറിയാനിസഭയുടെയും വിശ്വാസത്തിന്റെയും സ്ഥിരതക്കുവെണ്ടി പത്രിക ചെയ്യുന്ന ശ്രമം സമുദായം മതിക്കുന്നതായി പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നതിനാൽ ഞങ്ങൾ അത്യന്തം സന്തോഷിക്കുന്നു.

കടശ്ശി പത്രികയുടെ ഉയച്ചക്കു കാരണഭൂതന്മാരായ ലെഖകന്മാക്കും വരിക്കാക്കും ഞങ്ങൾ നന്ദിപറകയും അവർമേലും ആസഹായം നിർവ്വിഘ്നം ചെയ്തു തരുമെന്നു വിശ്വസിക്കയും ചെയ്യുന്നു.

## വേദപുസ്തകം
## വായിക്കേണ്ടതു എങ്ങിനെ?

വെദപുസ്തകം വായിക്കണം; വായിക്കണം; എന്നിങ്ങനെ മൊത്തമായി ഇംഗ്ലീഷ പാദ്രിമാരും മലയാളമിത്രവും അഗപ്പിയും വിട്ടുവിടാതെ പറകയും സുറിയാനിക്കാക്കു വേദപുസ്തകത്തോടു എന്തോ വെറുപ്പുണ്ടെന്നു ഈ പ്രസംഗികൾ ധരിച്ചിരിക്കുന്നതായി കാണിക്കയും ചെയ്യുന്നു. മുൻ ഒരു ലക്കത്തിൽ അണ്ടിയൊ മൂത്തതു മാവൊ മൂത്തതു; എന്നുള്ള പഴമൊഴി സന്ദൎഭവശാൽ ഞാൻ പ്രയോഗിച്ചിരുന്നതുകൊണ്ടു വേദവായനയെ ഞാൻ നിന്ദിക്കുന്നതായ അഗപ്പി മിത്രത്തിൽ പ്രസ്താവിക്കയും ചെയ്തിരിക്കുന്നു.

എന്നാൽ ഞാൻ വേദവായനയെ നിന്ദിക്കയല്ല ബഹുമാനിക്കയാണ ചെയ്യുതെന്നു താഴെ എഴുതിയിരിക്കുന്നതുകൊണ്ടറിയാം. വേദപുസ്തകവായനയെന്നു പറഞ്ഞു ഘോഷിക്കുന്നവർ വെറുംവായന എന്ന പദം കൊണ്ടു സാധാരണ ജനത്തെ കുടുക്കിൽ അകപ്പെടുത്തുകയാകുന്നു. അതിനു ദൃഷ്ടാന്തം ആപ്രസംഗികൾ ഉൾപ്പെട്ടിരിക്കുന്ന പ്രൊട്ടെസ്റ്റാന്റു മതത്തെ നൊക്കിയാൽ കാണാം. പ്രൊട്ടെസ്റ്റാന്റു മതം ഭൂമിയിൽ കാണപ്പെട്ടിട്ടു ൩൦൦ വഷം തികഞ്ഞിട്ടില്ലാ. ഇതിനിടയിൽ അവരിൽ ൩൦൦ൽ അധികം മതഭേദങ്ങൾ ഉണ്ടായിരിക്കുന്നു. ഈ പല മതഭേദങ്ങളുടെ ലീസ്റ്റു അറിവാൻ ആവശ്യപ്പെട്ടവർ ൧൮൯൯ൽ ലെ വിറെറയിക്കെർ ആത്മാനാക്ക എന്ന ഞിലാത്തിയിലെ പഞ്ചാംഗം വായിച്ചാൽമതി. ൧൮൯൯ൻ കഴിഞ്ഞതിൽ പിന്നെ ഉണ്ടായ പഞ്ചാംഗം വായിച്ചാൽ ഇതിലും അധികം ഭിന്നമതക്കാർ ഉണ്ടാകും. ഇവർ എല്ലാവരും പ്രൊട്ടെസ്റ്റാന്ത എന്ന ഒരു പൊതുപെരിൽ ഉൾപ്പെട്ടവരും വെദപുസ്തകം വായിക്കുന്നതിനെ ഘോഷിക്കുന്നവരും ആകുന്നു. പ്രൊട്ടെസ്റ്റാന്തിൽ ഒരു പ്രധാന ശാഖയായ അംഗ്ലിയാക്കാർ വെദപുസ്തകം തന്നിഷ്ടമായി വായിച്ചതിൽ കിട്ടിയ അറിവു മരിച്ചവക്കുവെണ്ടിയും പരിശുദ്ധന്മാരൊടുമുള്ള പ്രാൎത്ഥന അബദ്ധമാണെന്നും, വിവാഹസമയം ഭാൎയ്യയായി പരിഗ്രഹിക്കപ്പെടുന്നസ്ത്രീയെ, "വന്ദിക്കണമെന്നും" തൈലാഭിഷെകം ആവശ്യമില്ലന്നും ആകുന്നു. ലണ്ടൻ മിഷ്യൻകാർ വായിച്ചതിൽ മേല്പട്ടക്കാർ ആവശ്യമില്ലന്നും എല്ലാജനങ്ങളും പട്ടക്കാരാണെന്നും ബിഷൊപ്പന്മാർ സ്ഥാനം ഒഴിയണമെ

ന്നും ലക്ഷ്യങ്ങൾ കണ്ടുപിടിച്ചു.
സാൽവെഷ്യൻ ആൎമ്മിഎന്ന രക്ഷണീയ സംഘക്കാരുടെ വായനഫലം വെള്ളക്കാർ എല്ലാവരും തലപ്പാവും പാളത്താറും ധരിക്കേണ്ടതു നിൎബ്ബന്ധവും ജ്ഞാനസ്നാനവും സത്യകൎമ്മവും ബൊധിച്ചെങ്കിൽ മാത്രവും മതിയെന്നാകുന്നു. വെറോരുക്കൂട്ടർ വായിച്ചിട്ടു ഒരെസമയത്തു പല ഭാൎയ്യമാരെ പരിഗ്രഹിക്കുവാൻ അനെക ലക്ഷ്യങ്ങൾ കണ്ടുകിട്ടി. മറ്റൊരു വൎഗ്ഗക്കാരുടെ വായനയിൽ ശിശുക്കളെ ജ്ഞാനസ്നാനം ചെയ്യുന്നടത്തൊളം സവ്വാബദ്ധം മറ്റൊന്നുമില്ല. ഈയ്യിടെ വെൽകം എന്നൊരു വിദ്വാൻ വേദപുസ്തകം ഗാഢമായി പരിശൊധിച്ചതിൽ അംഗ്ലിയാക്കാരാകട്ടെ മറ്റുള്ള പ്രൊത്തസ്റ്റാന്തുകാരാകട്ടെ പ്രാചീന സഭക്കാരാകട്ടെ ആൎക്കും ശരിയായ അൎത്ഥം മനസ്സിലായിട്ടില്ലെന്നും നിത്യശിക്ഷയില്ലന്നും ബലമായ ലക്ഷ്യം കണ്ടിരിക്കുന്നു. സുറിയാനിക്കാരും ൧-ം ൨-ം ൩-ം നൂറ്റാണ്ടുകളിൽ ഉണ്ടായിരുന്ന സഭാപിതാക്കന്മാരും വായിച്ചിട്ടു സുറിയാനിസഭയിലെ ഉപദേശങ്ങളും നടപടികളും ശരിയായി കണ്ടിരിക്കുന്നു.

അല്ലയൊ അഗപ്പിയും മിത്രവുമെ! വേദവായന, വേദവായന എന്ന നീങ്ങൾ പറയുന്നതും വെൽകവും മേൽപ്രസ്താവിച്ച ശേഷം കൂട്ടരും പറയുന്നതും താല്പൎയ്യവും ഒന്നുതന്നെ അല്ലയൊ. പിന്നെ ഇത്രവലരെ മതഭേദങ്ങൾക്കും അഭിപ്രായഭേദങ്ങൾക്കും കാരണം എന്തു? അണ്ടിയൊ മൂത്തതൊ മാവൊ മൂത്തതു, എന്ന ഞാൻപറഞ്ഞ പഴമൊഴിക്കു പ്രൊത്തസ്റ്റാന്തു സഭതന്നെ സാക്ഷിയല്ലയൊ? സുറിയാനിസഭയുടെ ഉപദേശങ്ങൾ മൂഢതയാണന്നും വേദപുസ്തകം വായിച്ചാൽ അതു നീങ്ങുമെന്നും പറയുന്നതിനെക്കാൾ നിങ്ങൾ വായിക്കണ്ട ഞങ്ങൾ (അഗപ്പിമുതൽപെർ) വായിച്ചിട്ടുണ്ടു ഞങ്ങളുടെ വിശ്വാസംപോലെ നിങ്ങൾ വിശ്വസിക്കണം എന്ന പറയുന്നതു ഏറ്റം നന്നായിരിക്കും.

അംഗ്ലിയാക്കാർ വേദപുസ്തകം വായിച്ചിട്ട സുറിയാനി ഉപദേശങ്ങൾ എല്ലാം മൂഢതയാണന്ന വിധിക്കാൻ മാത്രം അറിവുകിട്ടിയിട്ടുണ്ടു. അപ്പൊൾ ഇതാ കടുവായെക്കാൾ വലിയ ഒരു കിടുവാ (ലണ്ടൻമിഷ്യൻകാർമുതൽപേർ) വായിച്ചു അംഗ്ലിയാ ഉപദേശം എല്ലാം മൂഢതയാണന്ന കണ്ടിരിക്കുന്നു. അനന്തരം കിടുവായെക്കാൾ വലിയ ഒരു കീടുകിടുവ (വെൽകംമുതൽപെർ) വായിച്ചു ഇവർ എല്ലാവരും മൂഢന്മാരാണന്ന വിധിച്ചിരിക്കുന്നു.

അതിനാൽ ഇതിന്റെ തരഭേദം നിൎണ്ണയിപ്പാനും വെദത്തിന്റെ ശരിയായ അൎത്ഥം എന്തെന്നറിവാനും ഒരു ഉരകല്ലു കൂടെവേണ്ടിയിരിക്കുന്നു. ആ ഉരകല്ലല്ലാതെ വെദവായന എന്ന ഘോഷിക്കുന്നപക്ഷം അഗപ്പിമുതൽപേർ സുറിയാനിക്കാരെ കുടുക്കിൽ അകപ്പെടുത്തുകയാകുന്നു.

ആ ഉരകല്ലു എന്താകുന്നു. അഗപ്പി, മിത്രം, പാദ്രിമാർ ഇവർ ആരും അതു ചൂണ്ടിക്കാണിക്കാത്തതു എന്തുകൊണ്ടു മിഷ്യനരിമാർ മലയാളത്തു വേലതുടങ്ങിയിട്ടു ൭൦- ൽ പരം വൎഷമായി. ഇത്ര പഴക്കം ചെന്നിട്ടും സുറിയാനിക്കാരെ പിണക്കുവാൻ "വേദപുസ്തകം വായിക" എന്നമൊത്തമായി പ്രസംഗിപ്പാനല്ലാതെ വായിക്കൊണ്ട ക്രമം ചൂണ്ടികാ

ണിപ്പാൻ മനസ്സു വരുക്കാത്തതു എത്രകഷ്ടം. ഈ സാരമായ ഉരകല്ലു മറച്ചുവെക്കുന്നതു എത്ര അനീതി: വേദപുസ്തകത്തിലെ ഓരൊ വാക്യത്തെ ഈ കല്ലുമ്മെൽ ഉരച്ചു അതിന്റെ മാററു തിട്ടപ്പെടുത്തുവാൻ അനുവദിക്കാതെ എല്ലാം അവ്യവസ്ഥയിൽ ആക്കുവാനല്ലയൊ ഇവർ ൫൦-ൽ പരം വർഷമായി ശ്രമിക്കുന്നതു.

അതിനാൽ ആ ഉരകല്ലു ഞാൻ പറഞ്ഞുതരാം. എന്റെ അഭിപ്രായമായിരുന്നാൽ ആരും ഗണിക്കയില്ലാ. സുറിയാനിപിതാക്കന്മാരുടെ അഭിപ്രായം എടുത്തുപറഞ്ഞാലും മൂഢന്മാർ എന്ന മുൻവിധിയായി എണ്ണപ്പെട്ടിരിക്കുന്ന ഇവരുടെ വാക്കിനെ ഇപ്പഴത്തെ കൊള്ളാവുന്നവർ അത്ര മതിക്കയില്ലായിരിക്കും. അതുകൊണ്ടു അഗപ്പി മുതൽപേർക്കു സമ്മതമുള്ള ലക്ഷ്യംകൊണ്ടുതന്നെ ഈ ഉരകല്ലു ഞാൻ കാണിച്ചുതരാം. "കാന്റർപ്പൂരി കൊൻവൊക്കെഷ്യൻ കമ്മട്ടി" പറയുന്നതു എന്തെന്നാൽ-: "സകല ഉപദേശങ്ങളുടെയും അടിസ്ഥാനം വേദപുസ്തകമാകുന്നു. എന്നാൽ ക്രിസ്തീയപാരമ്പര്യം വേദപുസ്തകത്തിന്റെ ശരിയായ വ്യാഖ്യാനം ആകുന്നു" (ചർച്ചക്രൊനിക്കൾസ ൧൮൯൦ ഡിസംബർ ൨൫ വ്യാഴം)

വേദപുസ്തകം വായിക്ക എന്നു മൊത്തമായി പറയുന്നതിനെ മാത്രം കേട്ടാൽ പ്രൊത്തസ്റ്റാന്തുപോലെ സുറിയാനിക്കാരിലും മുന്നററിമുപ്പത്തെട്ടു മതക്കാർ ഉണ്ടാകും. ഞാൻ വേദപുസ്തക വായനക്കാരനും വായനയെ ഉത്സാഹിപ്പിക്കുന്നവനുമാണ. അഗപ്പിയും മിഷ്യനരിമാരും പറയുന്നവിധത്തിൽ വായിക്കുവാൻ ഞാൻ സമ്മതിക്കയില്ലാ. അഗപ്പി മുതൽപേരുടെ സഭതലവന്മാരായ കാന്റർപ്പുരിയിലെ ആർച്ചബിഷോപ്പും ആദേഹത്തിന്റെ കമ്മട്ടിക്കാരും വിധിച്ച പ്രകാരം വായിക്കുന്നതിനു ഞാൻ അതിതല്പരനുമാകുന്നു.

"അണ്ടയൊ മൂത്തതു മാവൊമൂത്തതു" എന്ന പഴഞ്ചൊല്ലു പ്രയൊഗിച്ചേച്ചു ൧-ാം ൨-ാം ൩-ാം നൂററാണ്ടുകളിലെ ക്രിസ്തീയപാരമ്പര്യം ഞാൻ മുൻ ഒരു ലക്കത്തിൽ എടുത്തു പ്രസ്താവിച്ചതു അഗപ്പി ധരിച്ചതുപോലെ വേദപുസ്തകത്തെ നിന്ദിക്കാനായിട്ടല്ലാ അഗപ്പിമുതൽപേർ ഉരകല്ലുകൂടാതെ വായിച്ചു നിന്ദിക്കാതിരിപ്പാൻ വേണ്ടി അയാളുടെ അപ്പച്ചന്റെ ഗുണദോഷത്തെ ഞാൻ അനുസരിച്ചതാകുന്നു. തന്തയുടെ പണിക്കു കുററം പറയുന്ന ആശാരികളെ പോലെ അഗപ്പി ൩-ാം സംഗതിയിൽ ആക്ഷേപിച്ചു എന്നല്ലാതെ മറെറന്തു പറയേണ്ടു.

അഗപ്പി, തന്റെ അവസാന ലേഖനത്തിന്റെ വെറൊരു ഭാഗത്തു "നിങ്ങൾ യാക്കോബ ബുദ്ധാനായെയും മിഷ്യൻ പാദ്രിമാരെയും വിശ്വസിക്കണ്ടാ,, വേദപുസ്തകം മാത്രം നോക്കിയാൽ മതിയെന്നു ഘോഷിക്കുന്നു. വേദപുസ്തകം നോക്കണമെങ്കിൽ ചിലബുദ്ധാനാമാരെ കൂടെ നോക്കണമെന്നാകുന്നു ആർച്ചബിഷോപ്പു മുതൽപേരുടെവാദം. ഇതിൽ ആരാണ ഒത്തതു, ആർച്ചബിഷോപ്പും കമ്മട്ടിക്കാരുമൊ അഗപ്പിയൊ? ഇതാ ഇവർ അപ്പനും മകനും തമ്മിൽ ഒരുതർക്കം വീണിരിക്കുന്നു. അവർ തമ്മിൽ നോക്കട്ടെ നമുക്കു കയ്യും കെട്ടി നിന്നു കെൾക്കാം. അഗപ്പി അപ്പച്ചനെ ജയിച്ചേച്ചു വരുമൊ എന്നു കാണാം. ജയിക്കുന്നപക്ഷം നമുക്കു അദ്ദേഹ

ത്തെ പ്രമാണമാക്കാം. അതെവരെ ആൎച്ചബിഷോപ്പിനെ തന്നെ പ്രമാണമാക്കുവാനെ നിവൃത്തിയുള്ളു.

അതിനാൽ പ്രിയവായനക്കാരെ നിങ്ങൾ അഗപ്പി മുതൽപെർ ഗുണദോഷിക്കുന്നതുപോലെയല്ല ആൎച്ചബിഷോപ്പ മുതൽപെർ ഏറ്റുപറയുന്നതുപോലെ ക്രിസ്തിയപാരമ്പൎയ്യമെന്ന ഉരകല്ല വച്ചുംകൊണ്ടു വേദപുസ്തകം ദിവസെന വായിപ്പീൻ. അപ്പൊൾ സുറിയാനി സഭയുടെ ഉപദേശങ്ങൾ എല്ലാം വേദാനുസരണമാണന്നും പ്രൊത്തസ്താന്തുകാർ എല്ലാം കാതോലികായ്ക്കുട്ടത്തതും ശ്ലീഹായ്ക്കുട്ടത്തതുമായ സഭയെന്ന വലിയ കപ്പലിൽനിന്ന തെറ്റി സമുദ്രത്തിൽ മാപ്പമിയും ചുക്കാനും കൂടാതെ ഒഴുകുന്നവർ ആണന്നും കാണാം.

സാക്ഷാൽ സുറിയാനിക്കാരൻ

## സൂചനകൾ

അത്താനാസ്യൊസിൻെറ വിശ്വാസപ്രമാണത്തിൽ നിന്ന ഇടവകപത്രികയിൽ ഒരുലേഖകൻ ചൂണ്ടികാണിച്ചിരുന്ന ന്യായങ്ങൾക്കു സമാധാനമായി സുറിയാനിസഭയിലെ "ശ്രു, യാക്കൊബ ശ്ലീഹായുടെ കുറുബാനക്രമം "എന്നതിൻെറ നാമസത്യവും കാൎയ്യസത്യവും എഴുതികാണ്മാൻ ഒരു അംഗ്ലിയാ സുറിയാനിക്കാരൻ മിത്രത്തിൽ ആഗ്രഹിക്കുന്നു. യാക്കൊബിൻെറ തക്സാ വിശ്വാസപ്രമാണമല്ല. അതിൽ ഒരുവാക്കു മുമ്പൊട്ടൊ പുറകൊട്ടൊ മാറിപ്പൊയാൽ രക്ഷക്കു തടസ്സമുണ്ടന്ന അതിലാകട്ടെ വേറെവല്ലതിലുമാകട്ടെ സുറിയാനിസഭ സമ്മതിച്ചിട്ടുമില്ലാ. അതിനാൽ അതിനെക്കുറിച്ചു ഒരു പ്രബന്ധം എഴുതുവാൻ ആരെങ്കിലും പുറപ്പെടുന്ന പക്ഷം ആസമയവും വെലയും വിശ്വാസത്തിൻെറ ഉറപ്പിനു ഉപയോഗപ്പെടുകയുമില്ല. രക്ഷയുടെ വഴി സ്ഥിരപ്പെടുത്തിയിരിക്കുന്നതും അതിൽ അല്പമെങ്കിലും ഭേദപ്പെടുത്തിയാൽ രക്ഷ പൊടിഞ്ഞുപോകുമെന്നു ഗ്രന്ഥാൎത്ഥത്തിൽ അല്ല പ്രത്യക്ഷത്തിൽ സമ്മതിച്ചിരിക്കുന്ന അത്താനാസ്യൊസിൻെറ വിശ്വാസപ്രമാണത്തെ നീതികരിക്കുവാൻ അംഗ്ലിയാ സുറിയാനിക്കാരൻെറ ആഗ്രഹം സഹായിക്കയുമില്ല. ഈ അംഗ്ലിയാസുറിയാനിക്കാരൻ പത്രിക ലേഖകന്മാരുടെ യുക്തികളെ നല്ലപോലെ ധ്യാനിച്ചാൽ വേണ്ടുവൊളം അറിവിനു വകയുണ്ടു.

## ഇൻഡ്യയിലെ സുറിയാനിസഭ.

ഇടവകപത്രിക പത്രാധിപരവർകൾക്കു.

മലങ്കര സുറിയാനിസഭ മാർതൊമ്മാ അപ്പൊസ്തൊലനാൽ സ്ഥാപിക്കപ്പെട്ടതല്ലെന്നും അതു അഞ്ചാം നൂററാണ്ടിൽ നെസ്റ്റൊർകാരാൽ സ്ഥാപിക്കപ്പെട്ടതാണന്നു മററും പറഞ്ഞു അവയെ താങ്ങുന്നതിനായിട്ട ചിലപൊട്ടു യുക്തികളും ചെയ്ത റെവറെണ്ട റെസാച്ച അവർകളാൽ കുറെമുമ്പെ പ്രസിദ്ധപ്പെടുത്തിയ മെൽപറഞ്ഞ ഇംഗ്ലീഷ്പുസ്തകത്തിൻെറ വിവരം വായനക്കാരിൽ ചിലരെങ്കിലും അറിയാതെ ഇരിക്കയില്ലല്ലൊ. എന്നാൽ ഈപുസ്തകത്തിൽ നിന്ന സുറിയാനിക്കാരുടെ ഇടയിൽ ജനിച്ചിരിക്കുന്ന സംശയത്തെ നീക്കുന്നതിനും സത്യത്തെ വെളിപ്പെടുത്തുന്നതിനുംവേണ്ടി സുറിയാനിക്കാരിൽ ഒരുത്തനെങ്കിലും തുനിഞ്ഞു കാണാത്തതു വളരെ പരിതപിക്കത്തക്കതുതന്നെ. മലയാളവിനോദിനി മുൻചില ലക്കങ്ങളിൽ റെസാച്ചിൻെറ പുസ്തകത്തിനു വിരുദ്ധമായി ചില പ്രസംഗങ്ങൾ ചെയ്യുതും ചിലതെളിവുകൾ എടുത്ത കാണിച്ചതും വളരെ യുക്ത്യാനുസരണമായിരുന്നു. ഈവക തെളിവുകളെയെല്ലാംകൂടി ചെൎത്ത പുസ്തകരൂപെണ പ്രസിദ്ധപ്പെടുത്തെണ്ടതു സുറിയാനിക്കാരുടെ തൽക്കാല മുറകളിൽ ഒന്നാകുന്ന സുറിയാനിക്കാരായ ബീ. ഏ. മുതലായ ഔന്നത്യ പരീക്ഷകൾ ജയിച്ച മഹാന്മാർ ഈകാലത്ത മലയാളത്ത ഉള്ളപ്പൊൾ അവർ ഇകാൎയ്യത്തിൽ ഒരുപൊലെ മൌനവ്രതം അനുഷ്ഠിച്ചിരിക്കുന്നതു ഒട്ടുംതന്നെ ചെൎച്ചയായിട്ടില്ലാ. ഈമഹാന്മാർ ഒത്തുകൂടി അല്പം പ്രയാസപ്പെട്ട പരിശ്ര

മിച്ചാൽ അനല്പമായ ശ്രേയസ്സിനു ഹേതുവാകുന്നതാണ.
ഇപ്രകാരം ഒരുപുസ്തകം പ്രസിദ്ധപ്പെടുത്തേണ്ടതു ഇംഗ്ലീഷിൽ ആയിരുന്നാൽ പുസ്തകത്തിന്റെ ഉദ്ദേശസാദ്ധ്യത്തിനു തക്കതായ മാൎഗ്ഗം ഉണ്ടാകുമെന്നുള്ളതു നിസ്സംശയമാകുന്നു. അതിലേക്കു വേണ്ടസഹായങ്ങൾ സുറിയാനിക്കാരിൽ നിന്നു അനായാസേന ലഭിക്കുമെന്നു വിശ്വസിക്കേണ്ടിയിരിക്കുന്നു. പുസ്തകം പ്രസിദ്ധപ്പെടുത്തുന്നതിൽ അല്പമായ സഹായമെങ്കിലും ചെയ്യുന്നതിനു ഞാൻ ഒരുങ്ങിയിരിക്കുന്നു. ഹെ; സഹോദരന്മാരെ, നിങ്ങൾ ഇക്കാൎയ്യത്തിൽ ഇനിയെങ്കിലും മൌനമായിരിക്കരുതെ. ഈവിലയേറിയ അവസരത്തെ നിങ്ങൾ നഷ്ടപ്പെടുത്തരുതെ "ദൈവത്തിലുള്ള സകല ആരംഭവും നല്ല അവസാനത്തെ പ്രാപിക്കുന്നു" എന്നുള്ള സത്യസഭയുടെ മല്പാന്റെ വചനത്തെ നിങ്ങൾ ഓൎത്തിൻ ഇതിനെപ്പററി സുറിയാനിക്കാരായ മഹാന്മാരുടെ അഭിപ്രായങ്ങൾ പ്രസിദ്ധപ്പെടുത്തി കാണുമെന്നു വിശ്വസിച്ചും എന്റെ ഈലേഖനത്തിൽ നിന്നു വല്ലഫലമെങ്കിലും ഉണ്ടാകുമെന്നു കൎത്താവിൽ ശരണപ്പെട്ടും ഈഅവസരത്തിൽ ചുരുക്കുന്നു.

എം_ പി_ വി.

## മലങ്കര ഇടവകപ്പത്രിക പത്രാധിപരവർകൾക്കു.

മാവേലിക്കര പുതിയകാവു വേദവായന സംഘത്തിൽ നിന്നും,

മാവേലിക്കര പുതിയകാവു വേദവായന സംഘത്തിന്റെ പരിഷ്കാരത്തിന്നും അഭിവൃദ്ധിക്കും വേണ്ടി ഞായറാഴ്ചതോറും ഒരുമിച്ചു പള്ളിക്കൂടത്തിൽ കൂടി പഠിത്വം വായന മുതലായ്തു നടത്തുന്നതിനു ടി_ സംഘത്തിൽ നിന്നും ൧൦൬൭_ മാണ്ടു ചിങ്ങമാസം ൧_ നു_ നിശ്ചയിച്ചു എഴുതീട്ടുള്ള റൂൾസും പ്രകാരം നടന്നു വരുമ്പോൾ ടി_ സംഘത്തിൽ ഉൾപ്പെട്ടിട്ടുള്ളവരിൽ വൈസ് പ്രസിഡണ്ടു മാനെജന്മാരു മുതലായിട്ടുള്ളവരിൽ ചിലർ മരണംനിമിത്താലും മററു ഓരൊ കാരണവശാലും മാറിയിട്ടുള്ളവൎക്കു പകരം ആൾ നിയമിച്ചും മുൻ നടപ്പാക്കീട്ടുള്ള റൂൾസിൽ ചില ഭേദഗതികൾ ചെയ്തും പരിഷ്കാരപ്പെടുത്തി മേൽ നടക്കേണ്ടും ക്രമത്തിനു എഴുതീട്ടുള്ള റൂൾസ.

൧൦൭൨. ാമാണ്ടു ചിങ്ങമാസം ൭_ നു_

൧. ഈ സംഘത്തിൽ ടി_ വായനക്കാർ എല്ലാവരും ഉൾപ്പെട്ടിരിക്കെണ്ടതും ഞായറാഴ്ചതോറും കാലത്തു പള്ളിക്കൂടത്തിൽ കൂടി, ൭_ മണിമുതൽ ൯_ മണിവരെ കുട്ടികളെ വേദപാഠം പഠിപ്പിക്കുക വായന പ്രാൎത്ഥന മുതലായ്തു കഴിച്ചു പള്ളിയിൽ പോകയും ഉച്ചതിരിഞ്ഞു രണ്ടാമതും കൂടി ഒരുമണി മുതൽ ൫_ മണിവരെ പഠിത്വം വായന പ്രസംഗം മുതലായ്തും ൫_ മുതൽ ൬_ വരെ നമസ്കാരവും പിന്നീടു ധൎമ്മശേഖരം മുതലായ ജോലികളും കഴിഞ്ഞു പിരിയേണ്ടതാകുന്നു.

൨_ തവണമുറയ്ക്കു വായന കഴിക്കുന്ന വീട്ടുകാർ മുൻപുകൂട്ടി ഹാജരായിരിക്കേണ്ടതും വീട്ടിൽചെന്നു നമസ്കാരം കഴിക്കണമെന്നു ആവശ്യപ്പെടുന്നതായാൽ അങ്ങിനെയും നടത്തികൊടുക്കെണ്ടതാകുന്നു.

൩. സംഘത്തിൽ ഉണ്ടാകുന്ന കാൎയ്യങ്ങളെ കേട്ടുതീരുമാനിക്കുന്നതിനായി ഒരു പ്രസിഡണ്ടും അദ്ദേഹത്തിനു ആലൊചനക്കാരായും പ്രസിഡെണ്ടു ഇല്ലാത്തസമയത്തു തീൎച്ച നിശ്ചയിക്കുന്നതിനും ആയിട്ടു രണ്ടു വൈസപ്രസിഡണ്ടന്മാരും സംഘത്തിൽ ആലോചനക്കാരായും മുൻപിൽകൂട്ടി ഹാജരായി വേണ്ടകാൎയ്യങ്ങളെ ക്രമമായി ശട്ടംകെട്ടുന്നതിനും നടത്തുന്നതിനും ആയി ൬_ മാനേജരന്മാരും സംഘത്തിന്റെ മുതലുകളെ ക്രമമായി വരുത്തുന്നതിനും വച്ചുസൂക്ഷിക്കുന്നതിനും ആയി രണ്ടു ഖജാൻജികളും സംഘത്തിലുള്ള എഴുത്തുജോലി മുതലായ്തുകളെ നോക്കുന്നതിനും റിക്കാട്ടുകളെ സൂക്ഷിക്കുന്നതിനും ആയി ഒരു സിക്രട്ടറിയും അയാൾക്കു സഹായികളായി രണ്ടു കൂട്ടുസിക്രട്ടരിമാരും സംഘത്തിൽനിന്നും ചോദിക്കുന്ന കാൎയ്യങ്ങൾക്കു അഭിപ്രായം പറയുന്നതിനായി ൧_ മെമ്പ്രന്മാരും സംഘത്തിൽ ആവശ്യപ്പെടുന്ന കാൎയ്യങ്ങൾക്കു പറഞ്ഞയക്കുന്നതിനായി രണ്ടു പ്യൂൺസും ഉണ്ടായിരിക്കെണ്ടതും അല്ലാതെ ശേഷമുള്ളവർ എല്ലാവരും സഭാംഗങ്ങളായിരിക്കെണ്ടതും ആകുന്നു.

൪_ ഈ സംഘത്തിൽ ഉൾപ്പെടാതൊരുത്തരും മദ്യം മുതലായ ലഹരി പദാൎത്ഥങ്ങൾ ഒന്നും സെവിച്ചവരായി ഈ പള്ളിക്കൂടത്തിൽ പ്രവേശിച്ചുകൂടാത്തതും ഇതിനെ ലംഘിച്ചുവന്നാൽ സംഘം നിശ്ചയിക്കുന്ന പിഴ ഏൾക്കെണ്ടതും ആകുന്നു.

൫_ പ്രസംഗം വായന നമസ്കാരം മുതലായ്തു കഴിക്കുന്ന സമയം അന്യ്യ കാൎയ്യങ്ങൾ

ആലൊചിക്കുന്നതിനും വേററിലതിന്മെൽ കൊടുക്കുന്നതിനും അനുവാദംകൂടാതെ ഇറങ്ങിപൊകുന്നതിനും പാടില്ലാത്തതാകുന്നു.

൬- ഒരാൾക്കു ഏതെങ്കിലും അത്യാവശ്യംകൊണ്ടു സംഘത്തിൽ വന്നുചെരുന്നതിനു ഇടയില്ലാതെയിരുന്നാൽ ആവിവരം വാക്കുമൂലമൊ രേഖാമൂലമൊ സംഘത്തിംല സിക്രട്ടരികളെ തെര്യപ്പെടുത്തേണ്ടതും അതിന്മണ്ണം ചെയ്യാതെയും സംഘം ആരംഭിച്ചതിനുമെൽ വന്നുകൂടുകയും ചെയ്യുന്ന ആളുകൾ അനുവാദത്തിന്മെൽ അല്ലാതെ ഇരിപ്പാൻ പാടില്ലാത്തതും ഒരാഴ്ച സംഘത്തിൽ വരാഞ്ഞാൽ അവർക്കു കാൽ പണവും രണ്ടാഴ്ച വരാഞ്ഞാൽ മുക്കാൽ പണവും അതിലും അധികം ആഴ്ചകളിൽ വരാതെയിരുന്നാൽ അവർക്കു അപ്പൊൾ സംഘം നിശ്ചയിക്കുന്നതുപൊലെയും ഉള്ള പിഴ ഒടുക്കി മുറപൊലെ നടക്കേണ്ടതും ആകുന്നു.

൭- ഏതൊരുകാര്യവും തീരുമാനിക്കുന്നതു സംഘത്തിൽ കൂടിയിരിക്കുന്നഎല്ലാവരുടെയും ആലൊചന അറിഞ്ഞു അതിൽ അധികം പെരുടെ അഭിപ്രായത്തെ സ്വീകരിക്കെണ്ടതും സംഘത്തിൽ പറയെണ്ടുന്ന സംഗതികൾ ഒരുത്തരും ഇരുന്നു കൊണ്ടു പറവാൻ പാടില്ലാത്തതും അഭിപ്രായം പറയുന്നവർ പുച്ഛമല്ലാത്ത വിധത്തിലും അലക്ഷ്യമല്ലാതെയും ഭയഭക്തിയോടും പറയേണ്ടതും ആകുന്നു.

൮- മാസാന്ത്യം വരുന്ന ഞായറാഴ്ച ഓരൊ ചക്രംവീതം ധർമ്മശേഖരമുള്ളതു ശരിയായി വെക്കുന്നതിനു ആരും വിസമ്മതം പറഞ്ഞുകൂടാത്തതും അതിനൊ കുടിശിഖ വരുത്താതെ അതതു മാസം ഒടുവിൽതന്നെ വെക്കെണ്ടതും വീഴ്ചക്കു ഇടവരുത്തിയാൽ ആഴ്ച ഒന്നുക്കു കാൽ ചക്രം വീതം വാശികൂടി പിറെറമാസത്തിനകം വെക്കയും അങ്ങിനെയും ചെയ്യാതെയിരുന്നാൽ സംഘം നിശ്ചയിക്കുന്ന പിഴ ഏൾക്കേണ്ടതും ആകുന്നു

൯. ഇതുകൂടാതെ ൧൦൭൯- കന്നി ൧൫നു- നിശ്ചയിച്ചു നടപ്പാക്കിയതനുസരിച്ചു പെൺകെട്ടു, ചാക്കാല, ഈ വകയുള്ള അടിയന്തിരങ്ങൾ അഞ്ചുപറയിൽ കുറയാതെ അരിവെയ്പുള്ള സദ്യകൾക്കു പത്തുപറക്കു വരെയുള്ളതിനു മൂന്നിടങ്ങഴിയും ഇരുപതുവരെ ആറിടങ്ങഴിയും ഈ കണക്കനുസരിച്ചു എത്രവരെ അരി വച്ചാലും അതിലേക്കു മേൽപ്രകാരമുള്ള ധർമ്മശേഖരത്തിലെക്കു മുതൽ കൂട്ടെണ്ടതുമാകുന്നു.

൰- ഈ സംഘത്തിലുള്ളവരുടെയും മാറ്റുചേരുവാൻ ആഗ്രഹമുള്ളവരുടെയും ഉപകാരത്തിനുവേണ്ടി ഒരു സെവിങ്ങ്സ്ബെങ്ക് ൧൦൭൯- കന്നി ൨൫-നു- നിശ്ചയിച്ചു ഏർപ്പെടുത്തിയതിന്മണ്ണം ഈ സംഘത്തിൽ ചേർന്നിട്ടുള്ളവർ എല്ലാവരും യുക്തവും ഏനവും പൊലെ അതാതു ആഴ്ചയിൽ പണം സംഗ്രഹത്തിനായി ധർമ്മശേഖരത്തിൽ ഏൾപ്പിക്കയും ആവകക്കു ഖജാൻജികളുടെ ഒപ്പോടു കൂടി രസീതു വാങ്ങികൊള്ളുകയും ചെയ്യെണ്ടതാകുന്നു.

൰൧- ഏൾപ്പിക്കുന്ന തുക അപ്പഴപ്പൊൾ പ്രത്യേകമായി പലിശവരുത്തി ആദായപ്പെടുത്തികൊള്ളെണ്ടതും ഏൾപ്പിക്കുന്ന തുകക്കു ൨൰- പണത്തിൽ താഴെയുള്ളതിനും അതിനുമേൽ തുക തികയുന്നതുവരെയുള്ള ചില്ലറകൾക്കും പലിശയില്ലാതെ ൨൰- ൫൦- ൭൫- ൰൦൦- ഈ വിധത്തിൽ ഇരുപത്തഞ്ചു തുകകൾ തികയുന്ന എല്ലാ സംഖ്യക്കും മാസം ൧-ക്കു നൂററിനു അരപണം വീതമുള്ള പലിശ കൊടുക്കുന്നതുമാകുന്നു.

൰൨- ഏൾപ്പിക്കുന്ന പണത്തിൽ പലിശയൊ മുതലിൽ ആവശ്യപ്പെടുന്നടത്തൊളവുമൊ തിരികെ വേണമെന്നു ആവശ്യപ്പെടുന്നതായാൽ ഒരാഴ്ചക്കു മുൻപു കൂട്ടി സംഘത്തിൽ തെര്യപ്പെടുത്തെണ്ടതും പിറെറ ഞായറാഴ്ച രസീതു ഏൾപ്പിച്ചു ഖജാൻജികളൊടു പണം പററികൊള്ളെണ്ടതും ആകുന്നു.

൰൩- ഈ വകക്കു പ്രത്യേകം കണക്കു വേണ്ടതും ഈ വക മുതലിനു വല്ലദോഷവും നേരിടുന്നതായാൽ അതിലേക്കു സംഘം മുഴുവനും ബാദ്ധ്യസ്ഥന്മാരാകുന്നതും ആകുന്നു.

൰൪. സംഘത്തിൽ വന്നുചേരുന്നവരുടെ ഹാജരു നടപടിവിവരം ബെങ്കുവക വരവു ചിലവു ധർമ്മശേഖരം വക വരവു ചിലവു മുതലായ്തു എഴുതുന്ന വകക്കു ൮- ബുക്കുകൾ വേണ്ടതാകുന്നു അതുകൂടാതെ ആണ്ടിന്റെ അവസാനത്തിൽ വരവു ചിലവു കണക്കുകളെ തിരട്ടാക്കി സിക്രട്ടരി സംഘത്തിൽ വായിച്ചു കേൾപ്പിച്ചു വെക്കെണ്ടതാകുന്നു.

൰൫- ഇതുകൂടാതെ മേൽ പറഞ്ഞിരിക്കുന്ന വകുപ്പുകളിൽ പ്രസ്താവിച്ചിട്ടുള്ളതിൽ ആവശ്യപ്പെടുന്ന സംഗതികൾ കൂടുതൽ കുറവു ചെയ്യുന്നതിനു സംഘത്തിനു സ്വാതന്ത്ര്യം ഉള്ളതും ആകുന്നു.

സിക്രട്ടെരി

സണ്ടെസ കൂളിൽ പണം ഏല്പ്പാടു ശാബത ലംഘനമല്ലയൊ എന്നു സംഘം ആലോചിക്കണം. മ- ഇ- പ- പ-

# ADVERTISEMENTS

## വില്പാനുള്ള പുസ്തകങ്ങൾ.

| | | വില ചക്രം |
|---|---|---|
| ൧ | ബുക്കുകമ്മട്ടി വക രണ്ടാംപാഠം. | ൩ |
| ൨ | കണക്കുപുസ്തകം | ൨ |
| ൩ | മുഴുവൻ നമസ്കാരക്രമം | ൧൬ |
| ൪ | നിത്യനമസ്കാരക്രമം | ൯ |
| ൫ | റോമ്പിന്റെ നമസ്കാരക്രമം | ൭ |
| ൬ | ഒന്നാം ചോദ്യോത്തരം | ൧ |
| ൭ | കുർബ്ബാനക്രമം | ൧ |
| ൮ | കുട്ടികൾ അഭ്യസിക്കേണ്ട സുശീലങ്ങൾ | ൧ |
| ൯ | റോമ്മാ മേലധികാരം The Roman Supremacy | ൪ |
| | മതസംഗതികൾ. | ൫ |

മെത്രാച്ചന്മാർ എല്ലാവരും കൂടി എടുത്തിട്ടുള്ള പടം വില രൂപാ ൧.

കച്ചവടക്കാർക്കു പത്തിന്നു ഒന്നര വീതം കമ്മീഷൻ കൊടുക്കുന്നതാകുന്നു.

## പരസ്യം

മലങ്കര ഇടവകപ്പത്രിക ൧-ാം പുസ്തകം ൩-ാം ലക്കം ൧൨൫-ാം നമ്പ്രിൽ എ- പെ- പെ- ബ- മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ്സ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പ്രസിദ്ധപ്പെടുത്തിയിരുന്ന പരസ്യത്തിന്നു വിപരീതമായി ചില പുസ്തക കച്ചവടക്കാറരു നമസ്കാരപുസ്തകങ്ങൾ വിററുവരുന്നതായി അറിയുന്നു- എന്നാൽ ഇനി അങ്ങനെ അന്യഅച്ചുകൂട്ടങ്ങളിൽ ന്യായരഹിതമായി അടിച്ചിട്ടുള്ള പുസ്തകങ്ങളെ ഏതു കച്ചവടക്കാരിൽ വച്ചു കണ്ടുപിടിക്കുന്നുവൊ അവരുടെ പേരിൽ ക്രിമിനാലായി അന്ന്യായം കൊടുത്തു ശിക്ഷിപ്പിക്കുന്നതുകൂടാതെ നഷ്ടത്തിന്നു സീവിൽ വ്യവഹാരവും കൊടുക്കുന്നതാകുന്നു എന്നു തിഌപ്പെടുത്തിയിരിക്കുന്നു-

എന്നു
മാനേജർ

## മലങ്കര ഇടവകപ്പത്രിക.

### പത്രിക വിലവിവരം.

| | | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൪ |
| ഒററപ്രതിക്കു | | ,, | ൪ |

### പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൨ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പറ്റുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. വരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും.

### പരസ്യം.

മലങ്കരസുറിയാനി സുവിശേഷ സമൂഹംവകക്കു ആരെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതു കൈപ്പറ്റുന്നതിനു സിക്രട്ടറി സ്നേഹപുരസ്സരം കാത്തിരിക്കുന്നു.

### വിഷപ്പട്ടി കടിക്കുന്നതിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീരിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ കോട്ടയത്തു സുറിയാനി സെമ്മനാരിയിൽ വില്പാനുണ്ടു. ഗുളിക ഒന്നിനു വില രൂപാ കാൽ. ആവശ്യമുള്ളവർ വാങ്ങികൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MAR THOMAS PRESS
KOTTAYAM